THE CHURCH WEEKLY

ചർച്ചുവീക്കിലി

ഒററപ്രതി 13 നഃ പൈസ

വാല്യം XI | 1957 ഏപ്രിൽ 14 ഞായർ | ലക്കം 15

Editorial

# ഈസ്റ്റർസന്ദേശം

ആണ്ടുതോറും ഈസ്റ്റർ അതിൻെറ നിത്യസന്ദേശവുമായി നമ്മെ സമീപിക്കുന്നു. എന്താണു് ആ സന്ദേശം? ഇന്നത്തെ നമ്മുടെ ജീവിതത്തെയും നമ്മുടെ സമുദായത്തിൻെറയും സഭയുടെയും ജീവിതത്തെയും ഏതുവിധത്തിലാണു് അതു ബാധിക്കുന്നതു്, അല്ലെങ്കിൽ ബാധിക്കേണ്ടതു്? എന്നുള്ള പ്രശ്നങ്ങൾ ഈ അവസരത്തിൽ നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണു്. യേശുക്രിസ്തുവിൻെറ പുനരുത്ഥാനം എന്ന അത്ഭുത സംഭവത്തെയാണല്ലോ ഈസ്റ്റർദിനത്തിൽ ക്രിസ്ത്യാനികൾ സ്മരിക്കുന്നതു്. എന്നാൽ രണ്ടായിരം വർഷങ്ങൾക്കു മുമ്പു സംഭവിച്ച ഒരു കാര്യത്തിൻെറ സ്മരണ മാത്രമല്ലഅന്നു നാം കൊണ്ടാടുന്നതു്. അതു് ഈസ്റ്റർ ആഘോഷത്തിൻെറ താരതമ്യേന അപ്രധാനമായ ഒരു വശമാണു്. ദൈവപുത്രനായ ക്രിസ്തു പുനരുത്ഥാനം ചെയ്തു എങ്കിൽ അതിൽഅന്തർഭവിച്ചിരിക്കുന്ന പരമസത്യം ആ ക്രിസ്തു സജീവനായി ഇന്നും നമ്മുടെ ഇടയിൽ അദൃശ്യനായി വ്യാപരിക്കുന്നു എന്നുള്ളതാണു്. അതുകൊണ്ടു പുനരുത്ഥാനത്തെ സ്മരിക്കുകയും ആഘോഷിക്കുകയും ചെയ്യുമ്പോൾ പുനരുത്ഥാനം ചെയ്ത ക്രിസ്തുവുമായുള്ള ആത്മീയബന്ധം കുറേക്കൂടിആഴമായ വിധത്തിൽ പുതുക്കുകയാണു് ക്രിസ്ത്യാനികൾ ചെയ്യേണ്ടതു്.

ക്രിസ്തുവിൻെറ പുനരുത്ഥാനം ക്രിസ്തുവിൻെറയോ ക്രിസ്ത്യാനിയുടെയോ ജീവിതത്തിൽ ഒററതിരിഞ്ഞു നിൽക്കുന്ന ഒരു സംഭവമല്ല. ക്രിസ്തീയജീവിതത്തിൻെറ അടിസ്ഥാനപരമായ ഒരു പ്രമാണമാണു് പുനരുത്ഥാനത്തിൻെറ പിന്നിലുള്ളതു്. ജീവനും മരണവും പരസ്പരവിരുദ്ധമാണു്. മരണത്തിൽനിന്നു ജീവനിലേക്കു കടക്കുന്ന അനുഭവമാണു് പുനരുത്ഥാനം. അതു മരണശേഷം മാത്രം സംഭവിക്കുന്ന ഒരു കാര്യമല്ല. ജീവനും മരണവും ജീവിതത്തിൻെറ വൈശിഷ്ട്യത്തേയും വിലയേയും ആശ്രയിച്ചുള്ള അനുഭവങ്ങളാണു്. പുനരുത്ഥാനംചെയ്ത ക്രിസ്തുവിലുള്ള വിശ്വാസം വഴിയായി ദൈവത്തിൽനിന്നു ലഭിക്കുന്ന ഒരു ദാനമാണു് ജീവൻ, അല്ലെങ്കിൽ നിത്യജീവൻ. ആ അനുഭവത്തിൽ വരാത്തവർക്കു നിത്യമായ ജീവൻ ഉള്ളതായി ക്രിസ്ത്യാനികളുടെ വേദപുസ്തകമോ സഭയോ പഠിപ്പിക്കുന്നില്ല. മനുഷ്യൻെറ ജന്മസിദ്ധവും ദൈവദത്തവുമായ ജീവൻ ദൈവവുമായുള്ള ആത്മീയ ഐക്യത്തിലല്ലാതെ നിത്യമായി നിലനിൽക്കുവാനോ വളരുവാനോ സാദ്ധ്യമല്ല. "ഞാൻതന്നെ പുനരുത്ഥാനവും ജീവനുമാകുന്നു" എന്നരുളിച്ചെയ്ത ക്രിസ്തുനാഥൻ പുനരുത്ഥാനത്തെ ജീവിതത്തിലെ ഒരു സംഭവം മാത്രമായിട്ടോ ജീവനെ കേവലം മൃഗതുല്യമായ ഒരവസ്ഥയായിട്ടോ വീക്ഷിച്ചില്ല എന്നു വ്യക്തമാക്കുന്നു. പുനരുത്ഥാനവും ജീവനും, അഥവാ പുനരുത്ഥാനത്തിൻെറ അനുഭവത്തെ ഉൾക്കൊള്ളുന്ന നിത്യജീവൻ ഇഹലോകത്തിൽതന്നെ ആരംഭിച്ചു പരലോകത്തിൽ നിത്യമായി വളൎന്നു വികസിക്കുന്ന ഒരു അവസ്ഥാന്തരമാണു്. അതു സാദ്ധ്യമാക്കിത്തീർക്കുന്നതോ, "പുനരുത്ഥാനവും ജീവനു"മായ ക്രിസ്തുവുമായുള്ള ഐക്യംതന്നെ. ഈസ്റ്ററിൻെറ സന്ദേശം മരണത്തെ ജയിച്ചവനായ ക്രിസ്തു, തന്നിൽ വിശ്വസിക്കുന്ന ഏവർക്കും മരണത്തിനതീതമായ പുതിയ ശക്തിയോടുകൂടിയ ജീവൻ വാഗ്ദാനം ചെയ്യുന്നു എന്നുള്ളതാണു്. "ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു" എന്നു പൗലൂസ് അപ്പോസ്തലൻ പറഞ്ഞതു് അദ്ദേഹത്തിൻെറയും സഹവിശ്വാസികളുടെയും അനുഭവത്തെ അടിസ്ഥാനമാക്കിയാണെന്നുള്ളതിനു സംശയമില്ല. ക്രിസ്തീയ ജീവിതത്തിൻെറ കേന്ദ്രത്തിൽ പുനരുത്ഥാനത്തിൻെറ അനുഭവം സ്ഥിതിചെയ്യുന്നു.

എന്നാൽ പുനരുത്ഥാനത്തിൻെറ അനുഭവത്തിൽ എത്തിച്ചേരണമെങ്കിൽ മരണത്തിൽകൂടി കടക്കാതെ നിവൃത്തിയില്ല. "മരണം വഴിയായുള്ള ജീവൻ" ക്രിസ്തുവിൻെറ ജീവിതത്തിലെ ഒരു പ്രമാണമായിരുന്നതുപോലെ തന്നെ ക്രിസ്ത്യാനിയുടെ ജീവിതത്തിലുമാണു്. ക്രിസ്തുവിൻെറ ക്രൂശുമരണം പുനരുത്ഥാനം പോലെതന്നെ തൻെറ ജീവിതത്തെ ഭരിച്ച ഒരു പ്രമാണത്തിൻെറ പൂർത്തീകരണമായിരുന്നു. സ്വയത്തെ ക്രൂശിൽ തറയ്ക്കുക, അല്ലെങ്കിൽ സ്വന്തഹിതത്തെ മുഴുവനായി പിതാവിൻെറ ഹിതത്തിനു വിധേയമാക്കുക എന്നുള്ളതായിരുന്നു ആ പ്രമാണം. "ഞാൻ ദിവസംപ്രതി മരിക്കുന്നു" എന്നു വിശുദ്ധ പൗലൂസു പറഞ്ഞതും ആ പ്രമാണത്തെയാണു് സൂചിപ്പിക്കുന്നതു്. ഇങ്ങനെയുള്ള മരണം അല്ലെങ്കിൽ സ്വയത്യാഗം, യഥാർത്ഥത്തിൽ മരണമാണോ അതോ സമ്പൂർണ്ണമായ നിത്യ

23-ാം സങ്കീർത്തനം 9

# ഞാൻ ഒരുഅനർത്ഥവും ഭയപ്പെടുകയില്ല

റവ. ജോൺഡീൻ.

(ii)

നിങ്ങൾക്കു വത്സലരായ ആരെങ്കിലും മരണമടയുമ്പോൾ നിങ്ങൾക്കു ആശ്വാസദായകമായിരിക്കാവുന്ന ഒരു വസ്തുത ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. നാം കടന്നുപോകുന്ന അനുഭവവൈചിത്ര്യങ്ങളിൽ ഏററവും വേദന കുറഞ്ഞ ഒന്നാണു് മരണമെന്നു് വൈദ്യശാസ്ത്രം സമർത്ഥിക്കുന്നു. മരണവാതിലിൽക്കൂടെ കടന്നുപോയിട്ടുള്ള ശതക്കണക്കിനാളുകളുടെ കരങ്ങളിൽ ഞാൻ പിടിച്ചുകൊണ്ടിരുന്നിട്ടുണ്ടു്. അവയിലൊന്നുപോലും വേദനാജനകമായിരുന്നില്ല. ശ്വാസോച്ഛ്വാസം ചെയ്യുന്നതിനുള്ള ശ്രമം, വേദന ഇവയിൽ നിന്നുണ്ടാകുന്ന ക്ലേശം കേവലം മാംസപേശികളെ സ്പർശിക്കുന്നവ മാത്രമാണു്. മാംസപേശികളുടെ ചലനം വേദനയനുഭവിക്കുന്നതിനു് തെളിവായി പരിഗണിക്കരുതു്. യഥാർത്ഥത്തിൽ യാതൊരു വേദനയും തലച്ചോറിലെത്തുന്നില്ലെന്നുള്ളതാണു് പരമാർത്ഥം. യേശു കല്പിച്ചതുപോലെ അതു് ഒരുറക്കം മാത്രമത്രേ. നിങ്ങൾ സ്നേഹിക്കുന്നവരുടെ വേദനയെക്കുറിച്ചുള്ള സഹാനുഭൂതി നിമിത്തം നിങ്ങൾ എത്രമാത്രം ക്ലേശിക്കുന്നു എന്നു് ഞാനറിയുന്നു. എന്നാൽ സ്വർഗ്ഗസ്ഥനായ പിതാവു് ഇതര കാര്യങ്ങളിലെന്നതുപോലെ ഈ കാര്യത്തിലും കാരുണ്യപൂർവ്വം പ്രവർത്തിക്കുന്നു എന്നു പറവാൻ എനിക്കു കഴിയും, വിശ്വസിക്കുന്നവർക്കു് മരണവാതിലിൽ കൂടെയുള്ള യാത്ര അവിടുന്നു് ക്ലേശരഹിതമാക്കുന്നുണ്ടു്.

## ഭയവും മരണവും

മരണഭയത്തെക്കുറിച്ചു് നാം ചിന്തിച്ചുകഴിഞ്ഞതാണു്. ഇനിയും പരിപൂർണ്ണസ്നേഹം എപ്രകാരം ഭയത്തെ നിഷ്കാസനം ചെയ്യുന്നു എന്നു് നമുക്കു ചിന്തിക്കാം. "ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല." സ്നേഹം എത്ര അത്ഭുതകരമായ വ്യതിയാനമാണു നമ്മുടെ ജീവിതത്തിൽ വരുത്തുന്നതു്? അതു് ഏകാന്തത ഇല്ലാതാക്കി: ഏകാന്തതയെക്കുറിച്ചുള്ള ഭയം നിർമ്മാർജ്ജനം ചെയ്തു, എത്ര ദീർഘമായ ദിവസങ്ങളും കഠിന ഭാരങ്ങളും ക്ലേശകരമായ കൃത്യങ്ങളും ഭയാനകമായ അനുഭവങ്ങളും അഭിമുഖീകരിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു. വിശുദ്ധവും പരിപാവനവും ഒരിക്കലും വററാത്തതുമായ സ്നേഹത്താൽ വലയിതരായിട്ടുള്ളവർ എത്രയനുഗ്രഹീതരാണു്. അങ്ങനെയുള്ള സ്നേഹത്തിന്റെ അഭാവത്തിൽ ഞങ്ങളിൽ ചിലരുടെ ജീവിതം കേവലം ദരിദ്രമാകുമായിരുന്നു. എന്നു മാത്രമല്ല നാമമാത്രമായ ആ ജീവിതം ഏതുപ്രകാരത്തിലെങ്കിലും അവസാനിച്ചാൽ മതിയെന്നു് ആഗ്രഹിക്കുകയും ചെയ്യുമായിരുന്നു. ഈയവസരത്തിൽ നമ്മുടെ കർത്താവായ യേശുവിൽ വെളിപ്പെടുത്തപ്പെട്ട ദിവ്യസ്നേഹത്തെപ്പററി നമുക്കല്പമായി ചിന്തിക്കാം. ആ ദിവ്യസ്നേഹത്തിൽ ഞാൻ നിമജ്ജനം ചെയ്യപ്പെട്ടിരിക്കുകയാണെന്ന ബോധം എപ്രകാരമുള്ള അനുഭവമാണു് എനിക്കു പ്രദാനം ചെയ്തതെന്നു് പറഞ്ഞു മനസ്സിലാക്കുവാൻ ഞാൻ ഒരുകാലത്തും പ്രാപ്തനാകുകയില്ല. "പിതാവു് എന്നെ സ്നേഹിച്ചപ്രകാരം ഞാൻ നിങ്ങളെ സ്നേഹിച്ചു." ആ പ്രസ്താവന ശരിയായിരിക്കുമോ? അതു് ദിവ്യരക്ഷകന്റെ വാക്കുകൾ മാത്രമാണു്. അതിലാണു് ഞാൻ ശരണപ്പെടുന്നതു്. കുരിശിന്മേലുള്ള തന്റെ ത്യാഗം പിതാവിനെപ്പററിയുള്ള എന്റെ സർവ്വഭയവും നിർമ്മാർജ്ജനംചെയ്തു. അവിടുത്തെ സ്നേഹമേറിയ തിരുമുഖത്തെ മറയ്ക്കുന്ന യവനികയെ മരണം വലിച്ചുനീക്കുക മാത്രമാണു് ചെയ്യുന്നതു്; അതുമൂലം അവിടുത്തെ ദിവ്യമായ ആലിംഗനത്തിൽ ഞാൻ അമരുന്നു. "ഞാൻ ഒരനർത്ഥവും ഭയപ്പെടുകയില്ല." "അങ്ങു് എന്നോടുകൂടെയുണ്ടു്: മരണം എന്നെ അങ്ങയോടു കൂടുതലായി സമീപിപ്പിക്കുന്നു." യാതൊന്നിനും തൃക്കരങ്ങളിൽനിന്നു് എന്നെ ബലാൽ പിടിച്ചുകൊണ്ടുപോകുവാൻ കഴിയുന്നതല്ല. താഴ്‌വരയിൽ

## അറിയിപ്പ്

കൃംതാ (ഉയർപ്പ്) പ്രമാണിച്ചു് ആഫീസ് അവധിയാകയാൽ ഏപ്രിൽ 21-ാംനു ചർച്ചുവീക്കിലി ഉണ്ടായിരിക്കുന്നതല്ല. അടുത്ത ലക്കം ഏപ്രിൽ 28-ാംനു പ്രസിദ്ധപ്പെടുത്തുന്നതാണു്.

മാനേജർ

ജീവനിലേക്കുള്ള മാർഗ്ഗമാണോ എന്നുള്ളതാണു് പ്രശ്നം. യേശുക്രിസ്തുവിന്റെ പുനരുത്ഥാനം ഈ ചോദ്യത്തിനു ഖണ്ഡിതമായ ഉത്തരം നൽകുന്നു. മനുഷ്യൻ പാപത്തിനും സ്വയത്തിനും മരിക്കാതെ നിത്യജീവനാകുന്ന പുനരുത്ഥാനത്തിന്റെ അനുഭവം പ്രാപിക്കുന്നില്ല. ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെടുന്നവർ ക്രിസ്തുവിനോടുകൂടി ഉയിർത്തെഴുന്നേൽക്കുകയും ചെയ്യുന്നു. നിശ്ചയം.

ഇതെല്ലാം വേദശാസ്ത്രപണ്ഡിതന്മാർക്കോ വിശുദ്ധന്മാർക്കോ മാത്രം കൈകാര്യം ചെയ്യാൻ ആവശ്യമായ അഗാധചിന്തകളാണെന്നോ ഈസ്റ്റർ ആഘോഷങ്ങളിലും ആരാധനകളിലും പങ്കുകൊള്ളുന്ന സാധാരണക്കാരെ സംബന്ധിക്കുന്ന കാര്യങ്ങളല്ലെന്നോ ആരും തെററിദ്ധരിക്കേണ്ടതില്ല. ആശയങ്ങളല്ല ഇവിടെ പ്രധാനമായിട്ടുള്ളതു്, അനുഭവമാണു്. ക്രിസ്തുവിനെ സംബന്ധിക്കുന്ന അനുഭവങ്ങൾക്കു് അവയുടേതായ ഒരു ലാളിത്യമുണ്ടു്. എത്ര ലളിതമാനസരായവർക്കും ക്രിസ്തുവിനെ സ്വീകരിക്കുവാൻ കഴിയും; അങ്ങനെ ക്രിസ്തുമൂലമുള്ള അനുഭവങ്ങളിൽ പ്രവേശിക്കുവാനും കഴിയും. ക്രിസ്തുവിന്റെ മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും അനുഭവങ്ങൾ വ്യക്തികൾക്കും സമുദായത്തിനും ഒരുപോലെ അത്യന്താപേക്ഷിതമാണു്. പരാജയത്തിന്റെയും നിരാശയുടെയും അടിത്തട്ടിൽ ആണ്ടുകിടക്കുന്ന നമ്മുടെ വ്യക്തിജീവിതത്തെയും സഭാജീവിതത്തെയും ഉദ്ധരിക്കുവാൻ പര്യാപ്തമായ ഏകശക്തി പുനരുത്ഥാനം ചെയ്ത സജീവനായ ക്രിസ്തു ആണു്. പുനരുത്ഥാനത്തിന്റെ സന്ദേശം പരസ്യാരാധനകൾ വഴിയായും മററും ക്രൈസ്തവലോകമെങ്ങും മാറെറാലിക്കൊള്ളുന്ന ഈസ്റ്റർ ദിനത്തിൽ പുനരുത്ഥാനം ചെയ്ത ക്രിസ്തു ഏവരുടെയും ജീവിതത്തിൽ ഒരു നിത്യയാഥാർത്ഥ്യമായി ഭവിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുകയും സകല ഈസ്റ്റർ മംഗളങ്ങൾ ആശംസിക്കയും ചെയ്യുന്നു.

എന്നോടുകൂടെയിരിക്കുന്നവൻ ഒരുക്കപ്പെട്ടിരിക്കുന്ന ഭവനത്തോളം എന്നെ നയിക്കുകതന്നെ ചെയ്യും. ജീവിതത്തിലെ ഇരുളടഞ്ഞ പാഥയിൽ പ്രഭാപ്രസരം വീശിയവൻ മരണതാഴ്‌വരയിലെ നിഴലുകളെ ഉച്ചാടനം ചെയ്തുകൊള്ളും.

### വിശ്വാസവും മരണവും

മനുഷ്യഹൃദയത്തിലേക്ക് ചുഴഞ്ഞിറങ്ങുവാനുള്ള അസാമാന്യകഴിവുള്ളവനായിരുന്ന ജോൺബനിയൻ. മരണമാകുന്ന നദി തരണംചെയ്യുന്നവരുടെ വിവിധതരങ്ങളായ അനുഭവങ്ങൾ അദ്ദേഹം ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ടു്. കർത്താവു് വീണ്ടും വരുമ്പോൾ ജീവനോടിരിക്കുന്നവരൊഴിച്ചു് സർവ്വരും തരണംചെയ്യേണ്ട നദിയായിട്ടാണു് അതിനെ അദ്ദേഹം വിവരിക്കുന്നതു്. നദി കടക്കുന്നതിനു് പാലമൊന്നുമില്ല. നാം ഓരോരുത്തരും അതു് തരണം ചെയ്തേ കഴിയൂ. ആ നദീതരണം ലഘുതരമോ ഗുരുതരമോ ആകുന്നതു് നമ്മുടെ വിശ്വാസത്തിന്റെ ഏററക്കുറച്ചിൽ അനുസരിച്ചായിരിക്കും. ക്രിസ്ത്യാനിയും വിശ്വാസിയും ഒരുമിച്ചാണു് ആ നദി തരണം ചെയ്യുവാൻ ശ്രമിച്ചതു്. വിശ്വാസി നദി ആഴമില്ലാത്തതായും മാർഗ്ഗം സുകരമായും കണ്ടു. എന്നാൽ ക്രിസ്ത്യാനി ആ നദിയിൽ മുങ്ങിപ്പോയി; അക്കരെപററാമെന്നുള്ള സർവ്വ ആശയും അവനു് നഷ്ടപ്പെട്ടു. അവന്റെ വിശ്വാസം പുനർജീവിച്ചതിനുശേഷം മാത്രമാണു് അവന്റെ പാദങ്ങൾ നദിയുടെ അടിത്തട്ടിൽ പതിഞ്ഞതു്. അതുകൊണ്ടു് നമ്മെ ഇത്രയുംനാൾ നയിച്ച തൃക്കരങ്ങളിൽ തന്നെ നമുക്കു മുറുകെ പിടിക്കാം. നാം നദി തരണംചെയ്യുമ്പോൾ ഏറിയ വെള്ളങ്ങൾ നമ്മെ മുക്കിക്കളകയില്ലെന്നും അവിടുത്തെ ബലമേറിയ കരങ്ങളാൽ നമ്മെ പിടിച്ചുകൊള്ളുമെന്നും നമുക്കു ധൈര്യപ്പെടാവുന്നതാണു്.

ഈ സങ്കീർത്തനത്തിൽ ദാവീദു് ഇതുവരെ അവൻ എന്ന പ്രഥമപുരുഷപദമാണു് ഉപയോഗിച്ചിട്ടുള്ളതെന്ന വസ്തുത നിങ്ങളുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടോ? താഴ്‌വരയുടെ നിഴലും ശവക്കുഴിയെക്കുറിച്ചുള്ള ഭയവും ഇടയനെ സമീപിക്കുന്നതിനു പ്രേരകമാകുന്നു. തൽഫലമായി സ്വാഭാവികമായി തന്നെ അവൻ മദ്ധ്യമപുരുഷപദം ഉപയോഗിച്ചുതുടങ്ങുന്നു. ''അവൻ'' വിസ്മൃതമായി കഴിഞ്ഞു: തൽസ്ഥാനത്തു് വ്യക്തിപരമായ ബന്ധത്തെ കുറിക്കുന്ന 'നീ' സ്ഥാനം പിടിച്ചുകഴിഞ്ഞിരിക്കുന്നു. ഇടയരാജാവിന്റെ മാർവ്വിൽ പററിച്ചേരുവാൻ തക്കവണ്ണം ഓരോ പരീക്ഷണവും ഭയകാരണവും അനുഭവമായി പ്രയോജനപ്പെടുത്തുന്ന ആത്മാവു് തികച്ചും ഭാഗ്യമേറിയതത്രേ. അപകടം, മരണം, വേദന, നിരാശ എന്നിവയിലേതെങ്കിലും നിങ്ങളെ ഭഗ്നാശയനാക്കുന്നതിനുപകരം അവയോരോന്നും നിങ്ങളെ യേശുവിന്റെ തിരുമാർവ്വിലേക്ക് കൂടുതലായി അടുപ്പിക്കുന്ന ശക്തിവിശേഷമാകട്ടെ. എന്റെ ലളിതമായ അനുഭവവെളിച്ചത്തിൽ ഒന്നു പറയുവാൻ എനിക്കു കഴിയും. കണ്ണുനീരിന്റെ താഴ്‌വരയിൽക്കൂടെ കടന്നുപോകുന്ന യാതൊരു ആത്മാവും ദൈവത്തിൽ വിശ്വസിക്കുന്നപക്ഷം ''നീ എന്നോടുകൂടെ'' എന്നു പറവാൻ കഴിയാതെ പോകയില്ല. എന്റെ അനുഭവം അതാണു്. ''നീ എന്നോടുകൂടെ'' എന്നു് വീണ്ടും വീണ്ടും പറഞ്ഞാലും.

# സിറിയൻ വിദ്യാർത്ഥി പ്രസ്ഥാനം 50 കൊല്ലംകൊണ്ടു് എന്തുസാധിച്ചു?

## തൃശ്ശൂർസമ്മേളനം പുതിയകർമ്മസരണികൾ വെട്ടിത്തുറക്കണം

(കെ. വി. മാമ്മൻ ബി. ഏ.)

സിറിയൻ സ്റ്റുഡൻറു്കോൺഫറൻസ് അരശതാബ്ദം പിന്നിട്ടുകഴിഞ്ഞു. അതിനിടയിൽ സമ്മേളനം ഒരു പ്രസ്ഥാനമായി വളന്നു. ഒരു സഭയുടെയോ, സംഘടനയുടെയോ ചരിത്രത്തിൽ 50 വർഷം ഒട്ടും അപ്രധാനമല്ല. പ്രത്യേകിച്ചും ലോകത്തിൽ എല്ലാ തുറകളിലും വമ്പിച്ച പുരോഗതി ഉണ്ടായിരിക്കുമ്പോൾ. സിറിയൻവിദ്യാർത്ഥിസമ്മേളനം ഇക്കഴിഞ്ഞ 50 കൊല്ലങ്ങൾക്കിടയിൽ എന്തു സാധിച്ചു? ചിന്തിക്കേണ്ട ഒരു സംഗതിയാണു്. ഈ പ്രസ്ഥാനത്തിന്റെ നേട്ടങ്ങൾക്കു വില യിരുത്തേണ്ട കാലമായിരിക്കുന്നു. ഇല്ലേ? നിങ്ങൾക്കു് എന്തു തോന്നുന്നു.

വ്യക്തികളുടെ ജീവിതവിശുദ്ധിയാണു സമുദായിക ജീവിതസത്തയുടെ അടിസ്ഥാനതത്വം. വ്യക്തികൾ വിശുദ്ധിയിൽ വളന്നു് ആ ജീവിതവൈശിഷ്ട്യം വ്യക്തിപരവും സാമൂഹ്യപരവുമായ ജീവിതമണ്ഡലങ്ങളിൽ പ്രശോഭിക്കുന്നതിനു കോൺഫറൻസ് സഹായിച്ചിട്ടുണ്ടോ? പരിപൂർണ്ണവിജയം കൈവന്നിട്ടില്ലെങ്കിലും ചിലതെല്ലാം സാധിച്ചു എന്നതിന്റെ ചരിത്രം സാക്ഷിക്കുന്നുണ്ടു്.

സമ്മേളനത്തിൽനിന്നും കിട്ടുന്ന അമൂല്യനേട്ടങ്ങൾ പരിരക്ഷിക്കുന്നതിനും വളത്തുന്നതിനുമുള്ള സാഹചര്യങ്ങൾ യുവജനങ്ങൾക്കു കിട്ടാതിരുന്നിട്ടും പലരിലും കോൺഫറൻസ് ചെലുത്തിയിട്ടുള്ള സ്വാധീനം നിസ്സാരമെന്നു പറഞ്ഞുതള്ളാവുന്നതല്ല. എങ്കിലും സഭക്കു പൊതുവായി വന്നുചേന്ന പ്രാതികൂല്യങ്ങൾ ഈ പ്രസ്ഥാനത്തെയും ബാധിച്ചിട്ടുണ്ടു്. കത്തവ്യകമ്മങ്ങളിൽ ജാഗ്രതയില്ലാതെ ആത്മപ്രശംസയുടെയും പൗരാണികത്വത്തിന്റെയും ഹിമശൃംഗത്തിൽ സ്ഥിതിചെയ്യുന്ന മലങ്കരസഭ ഉരുകിയൊലിക്കുന്നില്ലേ എന്നുള്ള വസ്തുത ഇന്നു തികച്ചും പരിഗണനാർഹമാണു്. ഇന്നത്തെ ലോകഗതിക്കും മാറിയ പരിതസ്ഥിതികൾക്കും അനുസൃതമായി പ്രശ്നങ്ങളെ ക്രിസ്തീയതത്വസംഹിതകളുടെ വെളിച്ചത്തിൽ നിർദ്ധാരണം ചെയ്തു സഭാംഗങ്ങളെ സൽപന്ഥാവിൽക്കൂടി കൊണ്ടുപോകേണ്ട മഹത്തായ കത്തവ്യഭാരത്തെ ശരിക്കു നേരിടുന്നപക്ഷം സഭയുടെ ഭാവി ഭാസുരമായിരിക്കുമെന്നു സുനിശ്ചിതമാണു്. ക്രിസ്തീയജീവിതസാക്ഷ്യരാഹിത്യംകൊണ്ടും സുവിശേഷപ്രവത്തനമാന്ദ്യതകൊണ്ടും നമ്മുടെ സഭക്കു നേരിട്ട കെടുതികളെ സിറിയൻവിദ്യാർത്ഥിപ്രസ്ഥാനം ശക്തിയായി അഭിമുഖീകരിക്കാൻ ഇന്നു തയ്യാറാണോ എന്നുള്ളതാണു നമ്മുടെ മുമ്പിലുള്ള ഒരു പ്രധാനവെല്ലുവിളി യെന്നു ഞാൻ വിചാരിക്കുന്നു. സഭയുടെ സമരത്തിനുവേണ്ടി പടയാളികളെ റിക്രൂട്ടു ചെയ്യുന്ന ഈ ഏ

ജൻസിയുടെ ഭാവിപ്രവൎത്തനം വ്യാപകവും കാൎയ്യക്ഷമവുമാക്കേണ്ട ഈ യവസരത്തിൽ പിന്നിട്ട കാലങ്ങളിലേക്കു് ഒന്നു കണ്ണോടിച്ചുകൊള്ളട്ടെ.

വ്യക്തവും നിശ്ചിതവുമായ പ്രവൎത്തനപരിപാടികളോടുകൂടി നടത്തപ്പെടുന്ന അഖിലലോകവ്യാപകമായ ക്രിസ്തീയസംഘടനകളുടെ ശക്തിപ്രസരമാണു സിറിയൻവിദ്യാൎത്ഥിസമ്മേളനത്തിനു ജന്മം കൊടുത്തതു്. 50 കൊല്ലത്തിനുമുമ്പു മദിരാശിയിൽ വിദ്യാൎത്ഥികളായും അല്ലാതെയും താമസിച്ചിരുന്ന മെ. കെ. സി. ചാക്കൊ, എ. ഏ. പോൾ സി. ഒ. ഉമ്മൻ, ഇ. ജെ. പീലിപ്പോസ്, പി. ഏ. ഏബ്രഹാം, കെ. എം. മാത്തൻമാപ്പിള മുതലായവരുടെ അത്യുത്സാഹത്താലാണു് സിറിയൻ വിദ്യാർത്ഥിസംഘം ആരംഭിച്ചതു്. ഇവരെല്ലാംതന്നെ അക്കാലത്തു മദ്രാസ് വൈ. എം. സി. ഏ.യുടെ ആഭിമുഖ്യത്തിൽ വർഷംപ്രതി നടത്തിവന്നിരുന്ന പള്ളാവാരം ക്യാമ്പിൽ മുറയ്ക്കു സംബന്ധിച്ചിരുന്നതിൻെറ ഫലമായിട്ടാണു് ഇങ്ങനെ ഒരു കോൺഫറൻസ് നടത്തണമെന്ന ആശയം അവരിൽ ജനിച്ചതു്.

പക്ഷെ അരശതാബ്ദം കഴിഞ്ഞിട്ടുണ്ടായ മാററങ്ങൾ ശ്രദ്ധേയമാണു്. ഇന്നു എസ്. സി. എം. വൈ. ഡബ്ളിയു. സി. ഏ. വൈ. എം. സി. എ. തുടങ്ങിയ ലോകവ്യാപകമായ ക്രിസ്തീയസംഘടനകളിൽ സിറിയൻ ഓൎത്തഡോക്സ് സഭയിലെ അംഗങ്ങൾക്കു കല്പന ലംഘിക്കാതെ? സംബന്ധിക്കുവാൻ പാടില്ലാതെ വന്നിരിക്കുന്ന പരതസ്ഥിതി യുവജനങ്ങളുടെ സവിശേഷമായ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്. കൂടാതെ പ്രൊട്ടസ്റ്റൻറുകാർ നടത്തുന്ന മികച്ച വൈദികസിമ്മനാരികളിൽ പഠിച്ചുകൂടാ എന്നും ഇപ്പോൾ വന്നിരിക്കുന്നു! സഭകളുടെ ഐക്യപ്രസ്ഥാനം ഒരു വശത്തു്. മറെറാരു വശത്തു ഒററപ്പെടുത്തൽ. ചിന്താക്കുഴപ്പങ്ങൾ ഉണ്ടാക്കുന്ന ഈ നവീന പ്രശ്നങ്ങളെ തൃപ്തികരമായി പരിഹരിക്കേണ്ട കൎത്തവ്യം എല്ലാവൎക്കും ഇല്ലേ?

അന്താരാഷ്ട്രീയ ക്രിസ്തീയസംഘടനാപ്രവൎത്തനങ്ങളിൽ വ്യാപൃതരായി ക്രിസ്തീയസേവനവും ശുശ്രൂഷയും നടത്തിക്കൊണ്ടിരിക്കുന്നവരെ നിരുത്സാഹപ്പെടുത്തുകയും ചുററുപാടുകളിലെ യാഥാൎത്ഥ്യങ്ങളുടെ നേരെ കണ്ണടയ്ക്കുകയും ചെയ്യുന്ന വ്യവസ്ഥിതിക്കു മാററം വരുത്തുന്നതിനേപ്പററി അഭ്യസ്തവിദ്യരായ യുവജനങ്ങൾ സുചിന്തമായി ആലോചിക്കേണ്ടതാണു്. സഭയുടെ ഭാവിയേപ്പററി പ്രാൎത്ഥനാപൂർവ്വം ചിന്തിക്കുന്നതിനുകൂടി തൃശ്ശൂരിൽ എത്തിയിരിക്കുന്ന ഊൎജ്ജസ്വലരായ യുവജനങ്ങൾ രണ്ടുമൂന്നു ദിവസം ഉല്ലാസമായിക്കഴിഞ്ഞു കൂട്ടുകാരെയും കണ്ടുമാത്രം പോകരുതെന്നു വിനയപൂർവം ഞാനു സ്മരിപ്പിക്കുകയാണു്.

മലങ്കരസുറിയാനിസഭാസന്താനങ്ങളായ വിദ്യാൎത്ഥികൾ ദൈവഭയത്തിലും യഥാൎത്ഥസമുദായസേവനത്തിലും സ്നേഹത്തിലുംവളൎന്നുവരേണ്ടതു സഭയുടെ പുരോഗതിക്കു് ഒഴിച്ചുകൂടാത്തതാണെന്നുള്ള മഹത്തായ ബോദ്ധ്യമാണു് ഈ വിദ്യാൎത്ഥിസമ്മേളനത്തിൻെറപിന്നിൽ മിന്നിത്തിളങ്ങിനിന്നിരുന്നതു്.

ഒന്നാമത്തെ കോൺഫറൻസു് തിരുവല്ലാ ബാലികാമഠം ഹാളിൽ വച്ചാണു് നടത്തപ്പെട്ടതു്. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസു് (അന്നു റമ്പാൻ) തിരുമേനി യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ആ യോഗത്തിൽ പരേതരായ പയ്യമ്പള്ളിൽ ദാവീദുകത്തനാർ, കുരുവിള എൻജിനീയർ, ചരിത്രപണ്ഡിതൻ ഇ. എം. ഫിലിപ്പ്, ഡീക്കൻ പി. ററി. ഗീവറുഗീസ് (പിന്നീടു് ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്) കെ. സി. മാമ്മൻമാപ്പിള എന്നിവർ പ്രസംഗിച്ചു. മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും 300 കോളജ്–ഹൈസ്കൂൾ വിദ്യാൎത്ഥികൾ സംബന്ധിച്ചിരുന്നു. പ്രഥമയോഗത്തിൽ സംബന്ധിച്ച പലരിൽ ഒരാളായ മാർ ഒസ്താത്തിയോസ്തിരുമേനി തൃശ്ശൂർസമ്മേളനത്തിലും സംബന്ധിക്കുന്നുണ്ടെന്നുള്ളതു് സന്തോഷപ്രദമാണു്. തുടർന്നു് പല കേന്ദ്രങ്ങളിൽവച്ചു് കോൺഫറൻസു് മുടങ്ങാതെ ഭംഗിയായി നടത്തിക്കൊണ്ടു വന്നിരുന്നു. അങ്ങനെ തൃശ്ശൂർവരെ എത്തി. വടക്കോട്ടുള്ള പ്രവൎത്തനത്തിൻെറ നല്ല നാന്ദിയായി തൃശ്ശൂർ സമ്മേളനത്തെ പരിഗണിക്കേണ്ടതാണെന്നു തോന്നുന്നു.

നാട്ടുകാരാൽ സഭയുടെ ആഭിമുഖ്യത്തിൽ ആരംഭിച്ച ഈ പ്രസ്ഥാനത്തിനു ഓക്സ്ഫോർഡ്മിഷൻ, കൗലിമിഷൻ എന്നീ വിദേശമിഷനറിസംഘങ്ങൾ ചെയ്തിട്ടുള്ള സേവനങ്ങളെ വിസ്മരിക്കാവതല്ല. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്തിരുമേനിയാണു് മിഷനറിമാരെ സമ്മേളനത്തിൽ പ്രസംഗിക്കാനനുവദിച്ചതു്. കാനൻബ്രൌൺ, ഫാദർ ഹോംസ്, ഫാദർ ഷോർ, ഫാദർ ഗാർഡിനർ, ഫാദർ ജെയിംസ്, ഫാദർ ചക്രവൎത്തി, ബിഷപ്പ് വാൽഷ്, ഫാദർ ബാർട്ടൺ, ഫാദർ പിയേഴ്സൺ, ഫാദർ കാൾട്ടൺ മുതലായവരുടെ ആത്മനിറവേറിയ പ്രസംഗങ്ങൾ അനേകരെ ആദായപ്പെടുത്തിയിട്ടുണ്ടു്.

വിദ്യാൎത്ഥികോൺഫറൻസിൻെറ സ്ഥാപനോദ്ദേശാനുസരണം സൺഡേസ്കൂൾ പ്രവൎത്തനം, സൺഡേസ്കൂൾ അദ്ധ്യാപകരുടെ കൺവൻഷൻ, മാജിക്ലാൻേറൺ ഉപയോഗിച്ചുള്ള സുവിശേഷപ്രസംഗം, വേദാദ്ധ്യാപകൻ മാസിക തുടങ്ങിയവ ആരംഭിച്ചു, കാലക്രമേണ സൺഡേസ്കൂൾ സഭയിൽനിന്നു നേരിട്ടു നടത്തപ്പെട്ടു. അദ്ധ്യാപകയോഗമൊഴിച്ചുള്ളതെല്ലാം നിന്നുപോയി. ഇതിനെല്ലാം വളരെ ഉത്സാഹിച്ചതു് എൻ. ഐ. പീലിപ്പോസുശെമ്മാശനായിരുന്നു. 50 വർഷം കഴിഞ്ഞു എങ്കിലും ഇന്നുംമലങ്കരസഭയിലെ ഉപരിപഠനം നടത്തുന്ന വിദ്യാൎത്ഥികളിൽ 10 ശതമാനത്തെപ്പോലും ആകർഷിക്കുവാൻ കോൺഫറൻസിനു കഴിഞ്ഞിട്ടില്ലെന്നുള്ളതു് ഒരു വസ്തുതയാണു്. ഹൈസ്കൂൾവിദ്യാൎത്ഥികളുടെ ഇടയിലുള്ള പ്രവൎത്തനരാഹിത്യമാണിതിൻെറ കാരണങ്ങളിൽ പ്രധാനപ്പെട്ട ഒന്നു്. ഓരോ ഹൈസ്കൂളും കേന്ദ്രമാക്കി പ്രവൎത്തിക്കേണ്ട ആവശ്യം ഉണ്ടു്. തൃശ്ശൂർസമ്മേളനം ഇക്കാൎയ്യത്തെപ്പററിയും തീരുമാനങ്ങളും പുതിയ പ്രവൎത്തനസരണികളും സ്വീകരിക്കുമെന്നു വിചാരിക്കുന്നു. കനകജൂബിലിയാഘോഷവും സമുചിതമായി നടത്തപ്പെടണം. ആണ്ടിലൊരിക്കൽ മാത്രം കിട്ടുന്ന കോൺഫറൻസു് സന്ദർഭം ഗൗരവപൂർവ്വമായ പരിഗണനകൾക്കു വിധേയമാക്കുന്നതിനു നേതാക്കന്മാരും വിദ്യാൎത്ഥികളും സഹകരിച്ചു പ്രവൎത്തിക്കേണ്ടതാണു്. അടുത്ത കാലത്തു് കാലം ചെയ്ത വട്ടശ്ശേരിൽ തിരുമേനി, ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്, പുത്തൻകാവു മാർ പീലക്സീനോസ് എന്നീ തിരുമേനിമാർ ചെയ്തിട്ടുള്ള സേവനങ്ങൾ അവിസ്മരണീയമാണു്. കാതോലിക്കാബാവാ തിരുമേനി മാർ തോവോദോസിയോസ്, ദാനിയേൽ മാർ പീലക്സീ

# രണ്ടുസ്നേഹിതന്മാർ

## അദ്ധ്യായം 12

## ചുരുൾതേടി

(എം. കുര്യൻ.)

ഔദ്യോഗികാവശ്യം പ്രമാണിച്ചു തെയോഫിലോസിനു് പത്തുപതിനൊന്നു ദിവസം ദമസ്കോസിൽ താമസിക്കേണ്ടി വന്നു. ലൂക്കോസിനു അതൊട്ടുംതന്നെ മുഷിപ്പനായി തോന്നിയില്ല. ദിവസംതോറും ഏതാനും സമയം മറിയാമ്നെയുടെ കൂടെ ചെലവഴിക്കാൻ സാധിച്ചിരുന്നു വെന്നതാണു് കാരണം. പുരുഷന്മാരുടെ ശ്രദ്ധയെ ആകർഷിക്കാനും അവരെ സന്തോഷിപ്പിക്കാനും സ്ത്രീക്കു് നൈസർഗ്ഗികമായിത്തന്നെ ചില കഴിവുകൾ നൽകപ്പെട്ടിട്ടുണ്ടു്. മറിയാമ്നെയുടെ സൗന്ദര്യാതിരേകം ആ നൈസർഗ്ഗികവാസനയ്ക്കു് ബലവും പിന്തുണയും നൽകി. അവളുടെ മനസ്സ് അലസമായിരിക്കുന്ന പ്രകൃതമല്ലായിരുന്നു. യവന നാടകങ്ങളും മറ്റു സാഹിത്യകൃതികളുംവായിച്ചു് അവൾ സംസ്കാരസമ്പന്നത ആർജ്ജിച്ചിരുന്നു. ലൂക്കോസ് നാടകങ്ങൾ കാര്യമായിട്ടൊന്നും തന്നെ വായിച്ചിട്ടില്ലെങ്കിലും,– തത്വശാസ്ത്രഗ്രന്ഥങ്ങളും വൈദ്യഗ്രന്ഥങ്ങളുമാണു് ആ വിദ്യാർത്ഥി അധികമായി വായിക്കാറുള്ളതു്—സാഹിത്യത്തെപ്പറ്റി ചർച്ച ചെയ്യുന്നതിനു് അതൊരു തടസ്സമായി നിന്നില്ല.

മറിയാമ്നെ അനുഗൃഹീതയായ ഒരു ഗായികയായിരുന്നു. ഗന്ധർവോചിതമായ നാദസൗഭഗതയോടെ അവൾ വീണവായിക്കുന്നതു് ശ്രവിച്ചുകൊണ്ടു്, അവളുടെ പാദാന്തികത്തിലായി ആ ഗാനജലനിർഝരിയുടെ സമീപം, പച്ചപ്പുൽത്തകിടിയിൽ ശയിക്കുക എത്രയോ നിർവൃതിദായകമായ ഒരനുഭവമാണു്! ചില സന്ദർഭങ്ങളിൽ അവൾ പാടുന്നതു മുഴുവൻ അരമായഭാഷയിലായിരിക്കും. അവയുടെ അർത്ഥമൊന്നും യുവാവിനു മനസ്സിലാവുകയില്ല. ആ ഗാനങ്ങളുടെ സാരമെന്താണെന്നു് വിവരിക്കുവാൻ ആവശ്യപ്പെട്ടാൽ അവൾ ലജ്ജാവിവശയായി പിൻവാങ്ങും. യഹൂദജാതിയുടെ ഒരു രാജോത്തമനായിരുന്ന ദാവീദും മറ്റൊരു രാജാവായ ശലോമോനും രചിച്ച ഗാനങ്ങളാണു് അവയിൽ മിക്കതുമെന്നു് അവൾ വ്യക്തമാക്കി. ജീവിച്ചിരുന്ന മനുഷ്യരിൽ ഏറ്റവും മികച്ച ജ്ഞാനി ശലോമോൻ ആയിരുന്നെന്നും, ആ നൃപാലനു് നൂറുകണക്കിനു് ഭാര്യമാരുണ്ടായിരുന്നെന്നും അവൾ പറഞ്ഞു. ഇതു കേട്ടപ്പോൾ ലൂക്കോസ് കളിയാക്കി. എന്തു്? നൂറിൽപരം ഭാര്യമാരുള്ള മനുഷ്യൻ ജ്ഞാനിയോ? "ഒരു പത്നിയിൽ കൂടുതൽ ആർക്കു വേണം?– മറിയാമ്നെയെപ്പോലെ സുന്ദരിയും സുശീലയുമാണെന്നു വരുകിൽ പറയാനുമില്ല." ആ തരുണി പെട്ടെന്നു് വീണ താഴെ വച്ചു, കുനിഞ്ഞു തൻെറ അധരപുടങ്ങൾ ആ യുവാവിൻേറതിനോടടുപ്പിച്ചു് ഗാഢമായി ഒരു ചുംബനമർപ്പിച്ചു. യുവാവു് അസ്തപ്രജ്ഞനെപ്പോലെ അമ്പരന്നു. ഒരു നിമിഷനേരത്തേക്കു് സകലതും കണ്മുമ്പിൽ കിടന്നു കറങ്ങുന്നതായൊരു തോന്നൽ. ആനന്ദമൂർച്ഛയിൽ,തൻെറ സർവേന്ദ്രിയങ്ങളും അലിഞ്ഞുചേരുന്നതായി ആ യുവാവിനു് അനുഭവപ്പെട്ടു.

ആ ബാലികയ്ക്കുണ്ടായ അനുഭൂതിയും വ്യത്യസ്തമായിരിക്കാനിടയില്ല. അവൾ വല്ലാതെ കിതയ്ക്കുന്നുണ്ടു്. കവിളുകൾ തുടുത്തു ചുവന്നു. പെട്ടെന്നു് അവൾ എഴുന്നേറ്റു് വീട്ടിനകത്തേയ്ക്കു് ഓടി. അവളുടെ തിരിച്ചുവരവു് പ്രതീക്ഷിച്ചു് കാത്തിരിക്കുന്നതിനിടയിൽ, അധരങ്ങൾ തമ്മിലുണ്ടായ സമ്പർക്കത്തിൻെറ മധുരാനുഭൂതിയെപ്പറ്റി ചിന്തിക്കുകയായിരുന്നു, ആ യുവാവു്. അതിൻെറ കാരണമെന്താണെന്നു് അറിഞ്ഞുകൂടെങ്കിലും, ഇത്രയേറെ ആനന്ദം നൽകുന്ന ആ അനുഭവം ഇനിയും അവസരമുണ്ടാകുമ്പോൾ ആവർത്തിക്കണമെന്നു് ആ യുവാവു് നിശ്ചയിച്ചു.

എന്നാൽ, വീട്ടിനു വെളിയിൽ വന്നമറിയാമ്നെ അതിനൊന്നും അവസരം നൽകയില്ല. ഒരു വലിയ കൂട കൈയിലേൽപിച്ചു് അവൾ കൂട്ടുകാരനെ പിടിച്ചു വലിച്ചുകൊണ്ടു അങ്ങാടിയിലേക്കു് തിരിക്കുകയാണു് ചെയ്തതു്. കൂട നിറയെ സാമാനങ്ങൾ ചുമന്നുകൊണ്ടു് മടങ്ങി വന്നപ്പോഴേയ്ക്കും, ലൂക്കോസിനു് അരമനയിലേക്കു മടങ്ങാൻ നേരമായിരുന്നു.

പിറേറദിവസം ലൂക്കോസിൻെറ മനസ്സ് വിഷാദകലുഷിതമായി. മടങ്ങിപ്പോകാൻ ഇനി രണ്ടുദിവസം കൂടി മാത്രമേയുള്ളൂ. ഹാ! എങ്ങനെ ദമസ്കോസ് വിട്ടുപോകും! ദാരുണമായ ഹൃദയവ്യഥ ആ മനസ്സിനെ മഥിച്ചു. അന്നു വൈകുന്നേരം അനന്യാസിൻെറ ഗൃഹത്തിൽ അത്താഴമുണ്ണാനിരിക്കുമ്പോൾ ലൂക്കോസിൻെറ ഹൃദയം നിശ്ശബ്ദമായി കേഴുന്നുണ്ടായിരുന്നു. സുഖശീതളമായ ആ പൂന്തോട്ടത്തിലിരുന്നു് ആഹാരം കഴിക്കുന്നവേളയിൽ അനന്യാസിൻെറ വദനവും ശോകസങ്കുലമാണെന്നു് ലൂക്കോസിനു് തോന്നി. കിളിക്കൊഞ്ചലിനു തുല്യം സരസമായി സംഭാഷിച്ചുകൊണ്ടിരുന്ന മകൾ പിതാവിൻെറ വിഷാദഭാവം കണ്ടയുടനെ നിശ്ശബ്ദയായി..."അപ്പച്ചനു് എന്തുപറ്റി?"

"ഒന്നുമില്ല, മകളേ! നിൻെറ കുഞ്ഞുശിരസ്സ് ഭാരപ്പെടേണ്ടതായി ഒന്നും സംഭവിച്ചിട്ടില്ല." അദ്ദേഹം ലൂക്കോസിൻെറ നേർക്കുതിരിഞ്ഞു: "എന്താ, താമസിയാതെ നഗരം വിടുകയാണെന്നു് കേട്ടതു് നേരാണോ?"

അന്നു വൈകിട്ടു്, തനിയെ ഒരവസരം കിട്ടുമ്പോൾമറിയാമ്നെയെ ആ വാർത്ത അറിയിക്കണമെന്നു് വിചാരിച്ചു് കഴിയുകയായിരുന്നു, ലൂക്കോസ്. എന്നാൽ ഇപ്പോൾ അനന്യാസ് ചോദിച്ച നിലക്കു് അതു് വെളിപ്പെടുത്താതെ നിർവാഹമില്ല. താനും തൻെറ കൂടെയുള്ള സംഘവും

---

നോസ്, മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാർ സ്റ്റുഡൻറു്മൂവ്മെൻറു കാര്യത്തിൽ ചെലുത്തുന്ന ശ്രദ്ധ പ്രശംസനീയംതന്നെ. ശക്തിമത്തായ നേതൃത്വവും വിശാലവീക്ഷണവും കാലാനുസൃതമായ ഉചിത പരിഷ്കരണങ്ങളും സ്റ്റുഡൻറുമൂവ്മെൻറിൻെറ വ്യാപകമായ പ്രവർത്തനങ്ങളെ ത്വരിപ്പിക്കും. പ്രധാനമായും യുവവിദ്യാർത്ഥികൾക്കു വേണ്ടി നിലകൊള്ളുന്ന സ്റ്റുഡൻറു്മൂവ്മെൻറിനു് അവരുടെ സഹകരണത്താൽ ഉത്തരോത്തരം ഉൽക്കർഷം ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

മററന്നാൾ അവിടം വിട്ടമെന്നു് ആ യുവാവു് പ്രസ്താവിച്ചു. അതുകേട്ട പാടെ മറിയാമ്നെയുടെ മുഖം മങ്ങി. അവൾ ശ്വാസമടക്കി, ഇപ്രകാരം മന്ത്രിച്ചു. "അങ്ങേയ്ക്കു പോകണമോ?"

ആ യുവാവിൻെറ മനസ്സു് ഒന്നു പിടഞ്ഞു. അല്ലെങ്കിൽ, എന്തിനു പോകണം? തൻെറ മാനസമണ്ഡലത്തിലെ പ്രകാശറാണിയെ തനിച്ചുവിട്ടേച്ചു് ഇരുട്ടിലേക്കുയാത്രചെയ്യുകയോ? എന്തുകൊണ്ടു് അവിടെ തുടർന്നു താമസിച്ചുകൂടാ? ഏതായാലും, തൻെറ യാത്രാപരിപാടി മാററിവയ്ക്കാൻ ഉദ്ദേശിക്കുന്നുവെന്നു് ആ യുവാവു് നാവെടുത്തു പറയുന്നതിനു മുമ്പുതന്നെ ബാലിക ഉറച്ച സ്വരത്തിൽ പ്രസ്താവിച്ചു "ഭേദേ, അവിടുന്നു പോകണം. മിടുക്കനായി പഠിച്ചു്, മഹാനായ ഒരു ഡോക്ടരായിതീരുക." അവൾ വിനോദം പറഞ്ഞു, ചിരിക്കാൻ ശ്രമിച്ചു. ഭക്ഷണം ഒരു കണക്കിനു് അവസാനിപ്പിച്ചെന്നു വരുത്തി, അവൾ എഴുന്നേററു വീട്ടിനുള്ളിലേക്കു് ഓടിക്കയറിപ്പോയി.

മറിയാമ്നെയെ പിന്തുടരാൻ ഉദ്യമിച്ച യുവാവിൻെറ തോളിൽ കരങ്ങൾ ചേർത്തുകൊണ്ടു് അനന്യാസ് പറഞ്ഞു. "അവൾ കുറച്ചുകരഞ്ഞു കഴിയുമ്പോൾ ശാന്തമായിക്കൊള്ളും. സ്ത്രീകളുടെ പ്രകൃതമാണു്. ലൂക്കോസേ, നീ മറിയാമ്നെയോടു ദയാപൂർവ്വം പെരുമാറി. ഈ ദിവസങ്ങളിൽ അവൾക്കൊരു നല്ല കൂട്ടായിരുന്നു. അവൾ ലോകമധികമൊന്നും കണ്ടിട്ടില്ല. എന്നാൽ നിൻെറ കണ്ണുകളിലൂടെ ലോകത്തെ കുറെയൊക്കെ മനസ്സിലാക്കുന്നതിനു് നീ അവളെ സഹായിച്ചു. ദമസ്ക്കോസ് വിട്ടുകഴിഞ്ഞാലും നീ ഞങ്ങളെയൊക്കെ ഓർക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു".

"തീർച്ചയായും! അതിലെന്തു സംശയം? അങ്ങയേയോ മറിയാമ്നെയേയോ വിസ്മരിക്കാൻ എനിക്കു സാധ്യമാവില്ല." തൻെറ ഹൃദയരഹസ്യം അങ്ങനെ വെളിപ്പെട്ടുത്താനിടയായതിൽ, ആ യുവാവു് ലജ്ജ പ്രദർശിപ്പിച്ചു.

അനന്യാസ് പുഞ്ചിരിക്കൊണ്ടു. "പഠിത്തമൊക്കെ അവസാനിക്കുമ്പോൾ, ഒരുപക്ഷേ, നീ മടങ്ങിവരുമെന്നു് ഞങ്ങൾപ്രതീക്ഷിച്ചിരിക്കും. ഒരു കാലത്തു് നിങ്ങൾ ഇരുവരും പരസ്പരം ബന്ധപ്പെട്ടവരായിത്തീരുമെന്നുള്ള ചിന്ത എനിക്കു സന്തോഷം നൽകുന്നതാണു്."

"തീർച്ചയായും ഞാൻ മടങ്ങിവരും. അവൾ എനിക്കു് ഇപ്പോൾത്തന്നെ പ്രിയപ്പെട്ടവളാണു്." പെട്ടെന്നു്, തൻെറ വികാരങ്ങളെ സംയമനം ചെയ്യുന്നതിലേക്കു് ആ യുവാവു് വിഷയം മാററി. "അവിടത്തെ മനസ്സു് എന്തിനെപ്പററിയോ വിഷാദിക്കുന്നതായി തോന്നുന്നല്ലോ. എന്താണു് കാര്യം?"

ആതിഥേയൻ ലൂക്കോസിൻെറ മുഖത്തു് തൻെറ കണ്ണുകൾ തറച്ചുകൊണ്ടു പറഞ്ഞു: "ശരിയാണു്. ശൗലിനെപ്പററി ചിന്തിച്ചിട്ടു് എൻെറ മനസ്സു് അസ്വസ്ഥമാവുന്നു."

അതെന്തിനു്? ആ മനുഷ്യനെ അവിടുന്നു സുഖപ്പെടുത്തിയില്ലേ?"

അയാളുടെ കണ്ണിനെപ്പററിയല്ല, ജീവനെപ്പററിയാണു് എനിക്കു പേടി. ശൗലിൻെറ സംഘത്തിലുണ്ടായിരുന്ന ഒരു ഹിർക്കാനോസിനെ കണ്ടതായി ഓർമ്മിക്കുന്നുണ്ടോ?

"ഉവ്വ്. യരുശലേമിലെ സന്നദ്രിംസംഘത്തിലെ അംഗമാണയാൾ."

"അതുതന്നെ. ആ മനുഷ്യൻ ശൗലിനെ പിന്തുടരുന്നുണ്ടായിരുന്നു. ശൗൽ കണ്ണുസുഖപ്പെട്ടശേഷം, പ്രസംഗിച്ചു നടക്കുന്ന വിവരം കേട്ടുകാണുമല്ലോ. റോഡിൽ വച്ചു് കർത്താവു് തനിക്കു പ്രത്യക്ഷപ്പെട്ടു, തന്നോടു സംസാരിച്ചുവെന്നു് ശൗൽ കാണുന്നവരോടെല്ലാം പറയുന്നുണ്ടു്."

ദമസ്ക്കോസ് മുഴുവൻ പ്രചരിച്ച ആ കഥകൾ ലൂക്കോസിൻെറ ചെവിയിലും ചെന്നെത്താതിരുന്നില്ല. ശൗലിൻെറ വാഗ്ധാടിയോടുകൂടിയ പ്രസംഗങ്ങളും, മത്സ്യസംഘത്തിൽ ചേരുന്നതിനു് യേശുതന്നെ ആഹ്വാനം ചെയ്ത സംഭവത്തെപ്പററിയുള്ള വർണ്ണനയും മററും നഗരവാസികൾ വിസ്മയപൂർവ്വം കേട്ടു. സാധാരണ മനുഷ്യർക്കു് അദൃശ്യനാണെങ്കിലും, യേശു ജീവനോടിരിക്കുന്നുവെന്നും, അന്ധനായിത്തീരുന്നതിനു തൊട്ടുമുമ്പു് താൻ യേശുവിനെ കണ്ടുവെന്നും മററുമുള്ള ശൗലിൻെറ പ്രഖ്യാപനങ്ങൾ വിശ്വസിക്കുവാൻ പലർക്കും പ്രയാസം തോന്നി. ഏതായാലും വമ്പിച്ച ജനക്കൂട്ടം ആ മനുഷ്യൻെറ പ്രസംഗം കേൾക്കുന്നുണ്ടായിരുന്നു. ദിനംതോറും വളരെയധികമാളുകൾ വിശ്വസിച്ചു്, മാമ്മോദീസാ സ്വീകരിച്ചുകൊണ്ടിരുന്നു.

അനന്യാസ് തുടർന്നു: "ഇന്നലെ രാത്രി ഒരു സുന്നഗോഗിൽ ശൗൽ പ്രസംഗിക്കവേ ഒരു ബഹളമുണ്ടായി. അതു് ഹിർക്കാനസ് കുത്തിപ്പൊക്കിയതാണെന്നുള്ളതിൽ സംശയമില്ല. നമ്മുടെ ആളുകളിൽ പലർക്കും പരുക്കുപററി. നിക്കാനോരും യൂദായും കൂടി വളരെ ബുദ്ധിമുട്ടി, ശൗലിനെ അപകടത്തിൽനിന്നു രക്ഷിക്കുകയാണുണ്ടായതു്."

"നഗരം ശാന്തമാകുന്നതുവരെ ശൗലിനെ മറെറവിടെയെങ്കിലും പറഞ്ഞയച്ചുകൂടേ?"

"ദമസ്ക്കോസ് വിട്ടുപോകാൻ ശൗലിനു സമ്മതമാണ്. കുറേനാൾ മരുഭൂമിയിൽ ചെലവഴിക്കണമെന്നാണ് ആ മനുഷ്യൻെറ ആഗ്രഹം. എന്നാൽ അതിനിടയ്ക്കു് മറെറാരു വൈതരണി വന്നുകൂടി. ഹിർക്കാനസ് ഗവർണറുടെ അടുക്കൽ പറഞ്ഞു, സംഗതി തെററിദ്ധരിപ്പിച്ചു കഴിഞ്ഞു. ശൗൽ ഒരു വഴക്കാളിയാണെന്നും, ആ മനുഷ്യനെ യരുശലേമിക്കു തിരികെ കൊണ്ടുപോയി സന്നദ്രീം സംഘത്തിൻെറ ,മുമ്പിൽ വിസ്തരിക്കേണ്ടതാവശ്യമാണെന്നും ഹിർക്കാനാസ് ഗവർണറെ ഗ്രഹിപ്പിച്ചിരിക്കയാണ്."

"അതു് ശൗലിൻെറ മരണത്തിനിടയാക്കും."

"ശരിയാണ്. തന്മൂലം അങ്ങനെ സംഭവിക്കാതെ നോക്കേണ്ടിയിരിക്കുന്നു. ശൗലിനെ അറസ്റ്റുചെയ്യാൻ ഗവർണർ വാറണ്ടു് പുറപ്പെടുവിച്ചിട്ടുണ്ടു്. തൽക്കാലത്തേക്കു് നിക്കാനോർ ശൗലിനെ ഒരിടത്തു് ഒളിപ്പിച്ചിരിക്കയാണ്. കുഴപ്പം വേറെയുമുണ്ടു്. യേശുവിൻെറ പ്രബോധനങ്ങളടങ്ങിയ ചുരുൾ ദമസ്ക്കോസിലെത്തീട്ടുണ്ടെന്നു് ഹിർക്കാനസിനു് എങ്ങനെയോ മനസ്സിലായി. അതു് കണ്ടുപിടിച്ചു് നശിപ്പിച്ചിട്ടൊരു കാര്യമെന്നു് ആ മനുഷ്യൻ പരസ്യമായി ശപഥം ചെയ്തിരിക്കുന്നു."

"ചുരുൾ ഇപ്പോൾ ആരുടെ പക്കലാണ്;"

അനന്യാസ് തൻെറ ഉള്ളങ്കിയുടെ കത്തു കൈയിട്ടു്, ചുരുൾ പുറത്തെടുത്തു്, ഏതോ അമൂല്യപദാർത്ഥമെന്നോണം ഇരുകൈയിലുമായി ഭക്ത്യാദരപുരസ്സരം ഒതുക്കിപിടിച്ചു. "ദമസ്ക്കോസിലെ മത്സ്യസംഘത്തലവൻ എന്ന നിലയിൽ തൻെറ വീടു ശോധന ചെയ്യപ്പെട്ടേക്കാമെന്നു ഭയന്നു് നിക്കോനോർ ഇതു് എന്നെ ഏല്പിച്ചതാണ്."

സ്തേഫാനോസിൻെറ മുറിവുകളിൽ നിന്നു വീണ രക്തത്തിൻെറ പാടുകൾ ചുരുളിൻെറ പുറത്തു് വ്യക്തമായി കാണാം. എന്തൊരു ചെറിയ പദാർത്ഥമാണതു്! എന്നിട്ടും, ഒരു മനുഷ്യൻ അതിനുവേണ്ടി ജീവൻ ബലിയർപ്പിച്ചു കഴിഞ്ഞു. മററു ചിലർ അതിനുവേണ്ടി തയ്യാറെടുക്കുന്നു. ഹാ! എന്തൊരു നിഗൂഢരഹസ്യമാണതിലൊക്കെ അന്തർഭവിച്ചിട്ടുള്ളതു്?

അനന്യാസ് പറഞ്ഞു: "ലൂക്കോസേ! ലോകത്തിൻെറ ആശയാണു് ഇതിലെ ഉള്ളടക്കം. എന്തു സംഭവിച്ചാലും ഈ ചുരുൾ നഷ്ടപ്പെടാൻ അനുവദിച്ചുകൂടാ."

അനന്യാസ് ചുരുൾ തന്നെ കാണിക്കാനുണ്ടായ കാരണം ലൂക്കോസിനു മനസ്സിലായി. പക്ഷേ താൻ എന്തിനു് ഇക്കാര്യത്തിൽ ഇനിയും തലയിടണം? മത്സ്യസംഘത്തിനു് ആ ചുരുൾ വിലയേറിയതായിരിക്കും. കാരണം അവർ യഹോവയുടെ പുത്രനായി പരിഗണിക്കുന്ന വ്യക്തിയുടെ പ്രസ്താവനകളാണിതിലെ ഉള്ളടക്കം. എന്നാൽ, ലൂക്കോസിൻെറ ദൃഷ്ടിയിൽ അതിനു വലിയ കഴമ്പില്ല. അങ്ങനെയൊരു ദേവനുണ്ടെന്നോ, ഉണ്ടെങ്കിൽത്തന്നെ ആ ദേവൻ സ്വപുത്രനെ ഭൂമിയിലേക്കയച്ചു് കുരിശിൽത്തറച്ചുകൊല്ലുവാൻ സമ്മതിച്ചുവെന്നോ വിശ്വസിക്കാൻ ലൂക്കോസ് തയാറില്ല. എന്നിരിക്കിലും, തൻെറ ഹൃദയാന്തർഭാഗത്തുനിന്നു് എന്തോ ഒരു മന്ദശബ്ദം ആ ചുരുളിനെപ്പററി മന്ത്രിക്കുന്നതായി ലൂക്കോസിനു തോന്നി. മനുഷ്യനു സന്തുഷ്ടിയും ശാന്തിയും പ്രദാനം ചെയ്യുന്നതിനുപററിയ ഒരു ജീവിതമാർഗ്ഗമാണു് ആ ചുരുളിനുള്ളിൽ ആലേഖനം ചെയ്തിട്ടുള്ളതെന്നു് ആ യുവാവു് ഓർമ്മിച്ചു. ലൂക്കോസ് ഇപ്രകാരം പറഞ്ഞു. "എന്നെ വിശ്വസിച്ചു് അതു് ഏല്പിക്കാമെന്നുവരികിൽ, അതു നഷ്ടപ്പെടാതെ ഞാൻ നഗരത്തിനു പുറത്തു കടത്തിത്തരാം."

നെയ്ത്തുകാരൻെറ മുഖത്തെ ഇരുളിമനീങ്ങി, പൂർവവൽ പ്രകാശമാനമായി. "ലൂക്കോസ് ഇതു സൂക്ഷിക്കുന്നഭാരം കൈയേൽക്കുമെന്നു് ഞാൻ ആശിക്കുകയായിരുന്നു—തിയോഫിലോസിൻെറ സംഘത്തിൽ യാത്രചെയ്യുന്നവരെ ആരും പരിശോധിക്കാൻ ഉദ്യമിക്കയില്ല,"

"ദമസ്ക്കോസിൽനിന്നു പുറത്തുകടക്കുമ്പോൾ ഞാൻ ഈ ചുരുൾ എന്തുചെയ്യണം?"

അനന്യാസ് ചുരുൾ യുവാവിൻെറ കരങ്ങളിലർപ്പിച്ചു. "അതു മററാരുടെയെങ്കിലും പക്കൽ ഏല്പിക്കണമെന്നുണ്ടെങ്കിൽ, യേശു ആ സന്ദർഭത്തിൽ അതു് നിന്നോടു പറയും. അതിനെപ്പററി വ്യാകുലപ്പെടേണ്ടതില്ല."

"ശൗലിൻെറ കാര്യമോ? ആ മനുഷ്യനെ നഗരത്തിനു പുറത്തു കടത്തിവിടേണ്ടയോ?"

അനന്യാസ് അധൈര്യപ്പെട്ടില്ല. "ഇതുവരെ യാതൊരു മാർഗ്ഗവും കാണുന്നില്ല. എന്നാൽ സമയം വരുമ്പോൾ കർത്താവു് എന്തെങ്കിലും മാർഗ്ഗം കാണിച്ചുതരാതിരിക്കയില്ല. ലൂക്കോസേ! പോയി, ചുരുൾ ഭദ്രമായി സൂക്ഷിച്ചുവച്ചാലും. പട്ടാളക്കാർ ഏതു നിമിഷത്തിലും എൻെറ ഭവനം പരിശോധിക്കാൻ എത്തിയേക്കാം. ഞാൻ മത്സ്യസംഘത്തിലൊരംഗമാണെന്നു് പലർക്കുമറിവുണ്ടു്. നഗരം വിട്ടുപോകുന്നതിനു മുമ്പു് ഒരിക്കൽക്കൂടി ഇവിടെവന്നു് മറിയാമ്നയോടു യാത്രചോദിച്ചിട്ടു പോകണേ.ഇന്നു് ഇനിയും നേരമില്ല—താമസിച്ചാൽ അപകടമാണ്."

"ഞാൻ വരാം' മറിയാമ്നയെ കണ്ടു് യാത്രചോദിക്കാതെ നഗരം വിടുകയോ? അങ്ങനെയൊരു കാര്യമുണ്ടോ? അവളെ കണ്ടു്,താൻ മടങ്ങിവരുന്നതുവരെ കാത്തിരിക്കാൻ അവളോടു അഭ്യർത്ഥിക്കുക തന്നെവേണം.

'ദൈവം നിന്നോടു കൂടിയിരിക്കട്ടെ.' അനന്യാസ് ആശംസിച്ചു. 'ലോകത്തിൻെറ പ്രത്യാശയാണു് കൈയിലിരിക്കുന്നതെന്നു് ഓർമ്മിച്ചുകൊള്ളുക.''

**Thought for the week**

"Why should I start of the plough of my Lord, that maketh deep furrows on my soul. I know He is no idle husbandman, He purposeth a crop."

S. Rutherford

പ്രതിവാരപ്രഭാഷണം (TheSermon for the week)

# ഊശാനാ കർത്താവിൻെറ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ

(എം. തൊമ്മൻ ബി. എ)

മർക്കോസ് 11: 1—10 വായിക്കുക.

നമ്മുടെ കർത്താവ് ആഘോഷപൂർവ്വം യരുശലേംദേവാലയത്തിലേക്കുപ്രവേശിച്ച ആ രംഗം ഒന്നു വിഭാവനചെയ്തുനോക്കുക. അന്നത്തെ പരിഷ്കൃതലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നുമായി പെസഹാ പെരുന്നാളിൽ സംബന്ധിക്കുവാനായി വന്നു കൂടിയിരുന്ന യഹൂദന്മാരെക്കൊണ്ടു നിബിഡമാണ് യരുശലേം പട്ടണവും പരിസരങ്ങളുമെല്ലാം. എല്ലാ ആണ്ടിലും ഈ ജനക്കൂട്ടം അവിടെ പതിവുള്ളതാണ്. എന്നാൽ ഈ ആണ്ടിൽ ഒരു പ്രത്യേകതയുണ്ട്. അന്ന് ആരും അറിഞ്ഞിരുന്നില്ലെങ്കിലും, മനുഷ്യചരിത്രമാകുന്ന നാടകത്തിൻെറ നടുനായകരംഗം അവിടെ സംവിധാനം ചെയ്യപ്പെട്ടിരുന്നു എന്നുള്ളതാണ് ആ പ്രത്യേകത.

മശിഹാ വന്ന് യഹൂദജനതയെ സ്വാതന്ത്ര്യത്തിലേക്കും സമൃദ്ധിയിലേക്കും നിത്യസൗഭാഗ്യത്തിലേക്കും നയിക്കുമെന്നു അവർ ചിരകാലമായി പ്രതീക്ഷിച്ചിരുന്നു. ആ പ്രതീക്ഷ ഇന്നു നിറവേറുവാൻ പോകുകയാണോ എന്തോ? ഗലീലയിലെ പ്രവാചകനായ യേശു ആ മശിഹാ ആയിരിക്കാമെന്നു ചുരുക്കം ചിലർ സംശയിച്ചിരുന്നു. അതുകൊണ്ടാണ് "അവൻ പെരുന്നാളിനു വരുമോ?" എന്നു ചിലർ ആകാംക്ഷയോടെ ആരാഞ്ഞതു്.

ബെഥാനിയായിൽനിന്നുള്ള റോഡിൽക്കൂടി ഒരു ഘോഷയാത്ര മന്ദം മന്ദം മുമ്പോട്ടു നീങ്ങുകയാണ്. ഉച്ചത്തിലുള്ള ആർപ്പുവിളികൾ ദൂരെ കേൾക്കാം. "ഊശാനാ, കർത്താവിൻെറ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ. വരുന്നതായ രാജ്യം നമ്മുടെ പിതാവായ ദാവീദിൻെറ രാജ്യം, വാഴ്ത്തപ്പെട്ടമാറാകട്ടെ; അത്യുന്നതങ്ങളിൽ ഊശാനാ' എന്നാവിരുന്നു ആഹ്ളാദഭരിതരായ ആൾക്കൂട്ടം വിളിച്ചുപറഞ്ഞതു്. കാട്ടുതീപോലെ ഈ വാർത്ത പട്ടണത്തിലെല്ലാം വ്യാപിച്ചു. അറിഞ്ഞവരെല്ലാം ഈ ഘോഷയാത്ര കാണുവാൻ എത്തിക്കൂടിയിരിക്കണം.

യേശുവിൻെറ എഴുന്നെള്ളത്ത് ഒരു കഴുതപ്പുറത്തായിരുന്നു. രാജാക്കന്മാരും പ്രഭുക്കന്മാരും അശ്വാരൂഢരായിട്ടാണ ഘോഷയാത്രയിൽ സംബന്ധിക്കുക. എന്നാൽ യേശു വിനയത്തിൻെറയും സമാധാനത്തിൻെറയും ചിഹ്നമായ കഴുതയെയാണ് തൻെറ വാഹനമായി തെരഞ്ഞെടുത്തതു്. അതിനാൽ തൻെറ ദൗത്യം സമാധാനപരമായിട്ടുള്ളതാണെന്നു കർത്താവു പ്രഖ്യാപിച്ചു.

"സീയോൻപുത്രിയേ, ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക: യെരുശലേം പുത്രിയേ, ആർപ്പിടുക! ഇതാ നിൻെറ രാജാവു നിൻെറയടുക്കൽ വരുന്നു, അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനും ആയി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറിവരുന്നു."

(സെഖര്യാ 9:9) എന്നുള്ള പ്രവചനത്തെ ആസ്പദമാക്കി ആയിരിക്കാം കർത്താവ് അങ്ങിനെ ചെയ്തതു്. സമാധാനത്തിൻെറ പ്രഭുവായി തൻെറ ആരാധകരുടെ അകമ്പടിയോടുകൂടി കർത്താവ് യരുശലേമിലേക്കു പ്രവേശിച്ചതു് എല്ലാവിധത്തിലും തൻെറ സ്വഭാവത്തിനും സന്ദേശത്തിനും യോജിച്ച ഒരു കാര്യമായിരുന്നു. താൻ രാജാവു തന്നെ. സംശയമില്ല; എന്നാൽ തൻെറ രാജത്വം ഐഹികമല്ല, ആദ്ധ്യാത്മികമാണ് താൻ ആരാധിക്കപ്പെട്ടവാൻ അർഹനാണ്; എന്നാൽ പ്രതാപമോ അധികാരമോ അല്ല തൻെറ ആരാധകരെ ആകർഷിച്ചതു്; സ്നേഹവും വിനയവുമാണ്. മനുഷ്യർ പിതാവായ ദൈവത്തിൻെറ മഹത്വം തന്നിൽ കണ്ടിട്ട് തന്നെ ആരാധിക്കണമെന്നാണ് ഇന്നും കർത്താവ് ആഗ്രഹിക്കുന്നതു്.

ഊശാനാദിവസം നമ്മുടെ കർത്താവിൻെറ താഴ്മയെക്കുറിച്ചു നാം ചിന്തിക്കുന്നതു വളരെ ഉചിതമായിരിക്കും. പൗലൂസ് അപ്പോസ്തോലൻെറ വചനങ്ങൾ (ഫിലിപ്പിയർ 2. 5—8) പ്രത്യേകം ശ്രദ്ധേയമാണ്. 'യേശുക്രിസ്തുവിലുള്ള ഭാവംതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി........." ഏററവും തെററിദ്ധരിക്കപ്പെടുന്ന ഒരു സൽഗുണമാണ് വിനയം. അതു ബലഹീനതയുടെ ഒരു ലക്ഷണമായി പലരും കരുതിയേക്കാം. എന്നാൽ വാസ്തവം നേരെ മറിച്ചാണ്. ക്രിസ്തുവിൻെറ കഷ്ടാനുഭവരംഗങ്ങളെ സൂക്ഷിച്ചുനോക്കിയാൽ ആ പരമാർത്ഥം നമുക്കു മനസ്സിലാക്കാം. ഗത്സമെൻതോട്ടത്തിൽ വച്ച് അറസ്റ്റുചെയ്യപ്പെട്ട സമയം മുതൽ ക്രൂശിൽ കിടന്നുകൊണ്ട് തൻെറ ആത്മാവിനെ അവസാനമായി പിതാവിനു ഭരമേല്പിച്ചു കൊടുത്ത ആ അന്ത്യനിമിഷംവരെയുള്ള ഏതു രംഗത്തിലും മററുള്ളവരെയെല്ലാം നിസ്സാരന്മാരാക്കിക്കൊണ്ട് തലയുയർത്തി നിന്ന ഏകവ്യക്തി കർത്താവായിരുന്നു. നിസ്സഹായനായ ആ തടവുകാരൻെറ മുമ്പിൽ റോമാഗവർണ്ണരായ പീലാത്തോസുപോലും കേവലം ഒരു കൃമി ആയി കാണപ്പെട്ടു. യാതൊന്നും തന്നെ സംസാരിക്കാതെയും തൻെറ അമാനുഷികശക്തികളെ യാതൊരുവിധത്തിലും വെളിപ്പെടുത്താതെയും എല്ലാം സഹിച്ചും വഹിച്ചും ശാന്തനായി നിലകൊണ്ട കർത്താവു ബലഹീനനാണെന്നോ. ഭീരുവാണെന്നോ ആരും പറയുകയില്ല. യഥാർത്ഥത്തിൽ. ദൈവത്തിൻെറ സ്വഭാവവും പ്രകൃതിയുമാണ് യേശു ഇവിടെല്ലാം വെളിപ്പെടുത്തിയതു്.

കർത്താവിൻെറ വിനയം നമ്മുടേതായിത്തീരുവാൻ പ്രാർത്ഥിക്കയാ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മക്കോസ് 14: 53–65

നമ്മുടെ കർത്താവ് മഹാപുരോഹിതൻെറ സന്നിധിയിലേക്ക് ആനയിക്കപ്പെട്ടു. കൗൺസിൽഅംഗങ്ങളും കള്ളസാക്ഷികളുമെല്ലാം തൻെറ വരവിനെ പ്രതീക്ഷിച്ചു കാത്തിരുന്നു. കള്ളസാക്ഷികളുടെ നടുവിൽ സത്യമായ കർത്താവു ശാന്തഗംഭീരനായി മൗനം അവലംബിച്ചുനിൽക്കുന്ന കാഴ്ച കാണുക! കർത്താവിനെ മരണശിക്ഷക്കു വിധിക്കുവാൻ മതിയായ യാതൊരു തെളിവും ലഭിക്കാതെ അവർ വിഷമിക്കയാണ്. മഹാപുരോഹിതൻ അവസാനമായി "നീ ദൈവപുത്രനായ ക്രിസ്തുവോ?" എന്ന ചോദ്യം യേശുവിനോടു ചോദിക്കുന്നു. സർവ്വപ്രധാനമായ ഈ ചോദ്യത്തിനു മറുപടി പറയേണ്ടതാവശ്യമാണെന്നുള്ള ബോധത്താൽ യേശു മൗനം ഭഞ്ജിച്ച് സംശയാതീതമായ ഉത്തരം നൽകുന്നു. തന്നെക്കുറിച്ചുള്ള സത്യം കർത്താവു വ്യക്തമായി വെളിപ്പെടുത്തുന്നു. എന്നാൽ മഹാപുരോഹിതനും കൂട്ടരും അന്ധരാണ്, "ദൈവദൂഷണം" എന്ന് അട്ടഹസിക്കുവാൻ മാത്രമേ അവക്കു കഴിഞ്ഞുള്ളു. അവർ ആഗ്രഹിച്ച വിധത്തിലുള്ള തെളിവ് അവക്കു ലഭിച്ചു, പരിഹാസവും അടിയും ഏല്പിച്ചുകൊണ്ട് ചേവകർ കർത്താവിനെ ഏററുവാങ്ങി, സത്യമായ കർത്താവെ, നിൻെറ കഷ്ടാനുഭവം മൂലം ഞങ്ങളെ നീ സത്യത്തിലേക്കു വഴി നടത്തേണമെ.

ചൊവ്വാ. മക്കോസ് 14: 66–72.

പത്രോസിൻെറ ജീവചരിത്രം പരിശോധിക്കുന്നവക്ക് ഒററനോട്ടത്തിൽ പ്രത്യക്ഷമാകുന്ന ഒരു കാര്യം അദ്ദേഹത്തിൻെറ അസ്ഥിരതയാണ്. ആത്മീയമായി വളരെ ഉയരുന്നതിനും അതുപോലെതന്നെ അധഃപതിക്കുന്നതിനുമുള്ള കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. ഒരിക്കൽ കർത്താവു വെള്ളത്തിന്മീതെ നടക്കുന്നതു കണ്ടിട്ട് താനും അങ്ങനെ ചെയ്‌വാൻ ഉദ്യമിച്ചു. വിശ്വാസത്തിൻെറ ഒരു പ്രകടനമായിരുന്നു അത്. എന്നാൽ അല്പസമയത്തിനുള്ളിൽ ഭയം വിശ്വാസത്തെ കീഴടക്കി. അപ്പോൾ പത്രോസ് മുങ്ങുവാൻ തുടങ്ങി. കൈസര്യാ ഫിലിപ്പിയിൽവച്ച് "നീ ക്രിസ്തുവാകുന്നു" എന്ന് ഏററുപറയുവാനുള്ള ആത്മീയദർശനം അദ്ദേഹം പ്രദർശിപ്പിച്ചു. എന്നാൽ അടുത്ത നിമിഷം "സാത്താനേ നീ എൻെറ പിറകിൽ പോകുക" എന്നുള്ള ശാസനക്കു അർഹനായിത്തീന്നു. തിരുവത്താഴസമയത്ത് "ഞാൻ മരിക്കേണ്ടിവന്നാലും ഒരിക്കലും നിന്നെ ഉപേക്ഷിക്കയില്ല" എന്നു പത്രോസ് ശപഥംചെയ്തു. എന്നാൽ അല്പസമയത്തിനുള്ളിൽ അതു പാടേ മറന്നിട്ട് അദ്ദേഹം കർത്താവിനെ തള്ളിപ്പറഞ്ഞു. ഇതിൻെറയെല്ലാം കാരണമെന്തായിരുന്നു? "പത്രോസ് .........അവനെ ദൂരവെ അനുഗമിച്ചു" (54) ഇപ്പോഴും സ്വയാശ്രയം വിട്ട് മുഴുവനായി കർത്താവിൻെറ ഇഷ്ടത്തിനു കീഴ്പ്പെടുവാൻ പത്രോസ് പഠിച്ചിട്ടില്ലായിരുന്നു. ഗത്സമെൻതോട്ടത്തിൽ ഒരു മണിക്കൂറുപോലും കർത്താവിനോടുകൂടി ജാഗരിക്കുവാനും പ്രാത്ഥിക്കുവാനും പത്രോസിനു കഴിഞ്ഞില്ല. ശാരീരികമായ ഉറക്കത്തോടൊപ്പം ആത്മീയഉറക്കവും അവനെ ബാധിച്ചു. നമുക്കും ഇങ്ങനെ സംഭവിക്കാതിരിപ്പാൻ നാം സൂക്ഷിക്കണം. കർത്താവേ, ഞങ്ങൾ സ്വശക്തിയിൽ ആശ്രയിക്കാതെ നിന്നിൽമാത്രം വിശ്വസിച്ച് സ്ഥിരമായി നിൽക്കാൻ നീ ഞങ്ങളെ സഹായിക്കേണമേ.

ബുധൻ. മക്കോസ് 15 : 1–15

മരണശിക്ഷ നടപ്പിലാക്കുവാനുള്ള അധികാരം യഹൂദന്മാക്കുണ്ടായിരുന്നില്ല. അതിനു് റോമാഗവർണ്ണരുടെ അവസാന അനുവാദം ആവശ്യമായിരുന്നു. അതുകൊണ്ടവർ യേശുവിനെ പീലാത്തോസിൻെറ പക്കൽ ഏല്പിച്ചു. ആദ്യം പീലാത്തോസ് പുച്ഛരസത്തിലാണ് യേശുവിനോടു പെരുമാറിയത്. എന്നാൽ പിന്നീട്, തടവുകാരനിൽ വിളങ്ങിയ തേജസ്സും ധൈയ്യവും കണ്ടിട്ട് അദ്ദേഹം ആശ്ചയ്യപ്പെട്ടു. യേശുവിനെ മോചിപ്പിക്കുവാൻ പീലാത്തോസ് ആത്മാത്ഥമായി ആഗ്രഹിച്ചു. എന്നാൽ അതേസമയംതന്നെ അങ്ങിനെ ചെയ്താലുണ്ടാകാവുന്ന അനിഷ്ടഫലങ്ങളെപ്പററി ഓത്തിട്ടും പീലാത്തോസു ഭയപ്പെട്ടു. "ഈ മനുഷ്യനെ വിട്ടയച്ചാൽ നീ കൈസറുടെ സ്നേഹിതനല്ല" എന്ന് യഹൂദന്മാർ അദ്ദേഹത്തെ അനുസ്മരിപ്പിച്ചു (യോഹന്നാൻ 19: 12) അതു കുറിക്കുകൊള്ളുകയുംചെയ്തു. കൈസറിൻെറ അപ്രീതി സമ്പാദിക്കുവാനുള്ള ധൈയ്യം പീലാത്തോസിനില്ലായിരുന്നു. തൻെറ ഭാവിയെ സംബന്ധിച്ച ഒരു കായ്യമായിരുന്നു അത്. കൈസരോ ക്രിസ്തുവോ? അതായിരുന്നു പ്രശ്നം. കൈസർ ജയിച്ചു. ഇങ്ങനെയുള്ള എത്രയെത്ര തീരുമാനങ്ങൾ അനുദിനജീവിതത്തിൽ നാമും ചെയ്യേണ്ടതായിവരുന്നുണ്ട്? കർത്താവെ, തിരഞ്ഞെടുക്കുവാനുള്ള ഘട്ടങ്ങൾ വരുമ്പോൾ അനന്തരഫലങ്ങളേക്കുറിച്ചു ഭയപ്പെടാതെ നിന്നെയും നിൻെറ ഹിതത്തെയും തിരഞ്ഞെടുക്കുവാൻ നീ ഞങ്ങളെ സഹായിക്കേണമേ.

വ്യാഴം. മക്കോസ് 15: 16–24

പീലാത്തോസ് യേശുവിനെ ക്രൂശിപ്പാൻ ഏല്പിച്ചു. പിന്നീടുള്ള ആദ്യനടപടി പടയാളികളുടെ പരിഹാസവും അവർ ഏല്പിച്ച ദേഹോപദ്രവവുമാണ്. സുവിശേഷകന്മാർ വളരെ ആത്മനിയന്ത്രണത്തോടുകൂടി അതിശയോക്തിയില്ലാതെയാണ് ഇതെല്ലാം വിവരിക്കുന്നത്. യാതൊരു പിറുപിറുപ്പുമില്ലാതെ കർത്താവ് സകലവും സഹിച്ചു. പിന്നെ കാൽവറിയിലേക്കുള്ള യാത്രയാണ്. കുററവാളികൾ തന്നെ കുരിശു ചുമക്കണമെന്നുള്ളതായിരുന്നു നിയമം. യേശുവും അങ്ങിനെതന്നെ ചെയ്തു. എന്നാൽ ക്രൂശിൻെറ ഭാരക്കൂടുതൽ നിമിത്തം യേശു വഴിമദ്ധ്യേ തളന്നു പോയി. വഴിയിൽ കണ്ട കുറേന

---

ണ് ഇന്നത്തെ നമ്മുടെ കത്തവ്യം. "കർത്താവിൻെറ വിനയത്തേക്കുറിച്ചു ധ്യാനിക്കുമ്പോൾ ആ വിനയത്തിൽനിന്നു് എത്ര വിദൂരസ്ഥരാണ് നാം എന്നു നമുക്കു മനസ്സിലാകും" എന്നാണ് പുണ്യവതിയായ ത്രേസ്യാ പറഞ്ഞിരിക്കുന്നത്. എന്നാൽ കർത്താവിനെ നോക്കുന്നവർ കർത്താവിനേപ്പോലെ ആയിത്തീരേണ്ടതാണ്. നമുക്കു നമ്മേത്തന്നെ വിനയമുള്ളവരാക്കുവാൻ കഴിയുന്നതല്ല. നാം നമ്മേത്തന്നെ മറക്കുമ്പോളാണ വിനയത്തിൻെറ ആത്മാവു നമ്മിൽ പ്രവേശിക്കുന്നത്. കർത്താവിനെ നോക്കുകയും സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നതിനാൽ മാത്രമാണ് ഇതു സാദ്ധ്യമാകേണ്ടത്. ഊശാനദിവസം കർത്താവിൻെറ വിനയത്തേക്കുറിച്ചു പ്രത്യേകം ധ്യാനിച്ചു ആ വിനയത്തിൻെറ ആത്മാവു നമ്മിലേക്കു പ്രവേശിക്കുവാനായി നമുക്കു കാത്തിരിക്കാം.

ക്കാരനായ ശീമോനെ അവർ നിർബന്ധിച്ചു ക്രൂശു ചുമപ്പിച്ചു. പെസഹാപെരുന്നാളിൽ സംബന്ധിക്കുവാൻ വടക്കേ ആഫ്രിക്കയിൽനിന്നു വന്ന ഒരു യഹൂദനായിരുന്നു ശീമോൻ എന്നു വിചാരിക്കാം. ഈ സംഭവം ശീമോനെ ഒരു ക്രിസ്ത്യാനിയാക്കിത്തീർത്തു എന്നു വിചാരിക്കാൻ ന്യായമുണ്ടു്. റോമർ 16:13–ൽ പറഞ്ഞിരിക്കുന്ന രൂഫോസ് ശീമോന്റെ മകനായിരുന്നിരിക്കണം. ഏതായാലും നിർബന്ധത്താൽ ചെയ്യേണ്ടിവന്ന ഒരു ഹീനകൃത്യം ശീമോനു ലഭിക്കാമായിരുന്ന ഏററവും വലിയ പദവിയായി പരിണമിച്ചു. നാമും നമ്മുടെ ക്രൂശു വഹിച്ചുകൊണ്ടു കർത്താവിനെ അനുഗമിക്കാതെ നമുക്കു തന്റെ ശിഷ്യന്മാരായിത്തീരുവാൻ കഴിയുന്നതല്ല. കർത്താവേ ഞങ്ങൾ വഹിക്കേണ്ടിവരുന്ന ഏതു ക്രൂശും നിന്റെ ക്രൂശിന്റെ ആത്മാവിൽ നിനക്കുവേണ്ടി സസന്തോഷം വഹിക്കുവാൻ നീ ഞങ്ങളെ ശക്തിപ്പെടുത്തേണമേ.

വെള്ളി. മർക്കോസ് 15:25–41.

വാക്കുകൾക്കു സ്ഥാനമില്ലാത്ത ഒരു രംഗമാണിതു്. മൗനമാണു് ഇവിടെ അത്യുത്തമം. ധ്യാനത്തിനായി ഒരു ചിന്തമാത്രം രേഖപ്പെടുത്താം. യേശുവിന്റെ ക്രൂശുമരണം വേർപെട്ടുനിൽക്കുന്ന ഒരു ചരിത്രസംഭവമല്ല. യേശുവിന്റെ ജീവിതം മുഴുവനും മനുഷ്യരക്ഷയ്ക്കായി സ്വയം അർപ്പിക്കപ്പെട്ട ഒരു ബലിയായിരുന്നു. പാപമൊഴികെ മനുഷ്യജീവിതത്തിന്റെ എല്ലാ അനുഭവങ്ങളിലും താൻ ഭാഗഭാക്കായി. മരണത്തിൽ പ്രവേശിച്ചു് താൻ അതിനെയും കീഴടക്കി. മഹത്വീകരണത്തിനുള്ള ഒരു മാർഗ്ഗം മാത്രമായിരുന്നു മരണം. ക്രൂശിൽ കർത്താവു നേടിയ വിജയം വിശ്വാസികൾക്കു രക്ഷയുടെ മാർഗ്ഗം തുറന്നുകൊടുത്തു. ആ കർത്താവാണു് പറയുന്നതു് "കണ്ടാലും ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെ ഉണ്ടു്," എന്നു്. ജീവനുള്ള ക്രിസ്തുവിന്റെ ആത്മാവു് ഇന്നു മനുഷ്യരെ പാപത്തിന്റെ ശക്തിയിൽനിന്നു സ്വതന്ത്രരാക്കുന്നു. കർത്താവേ, നിന്റെ ക്രൂശിന്റെ ആത്മാവിനെ നീ ഞങ്ങളിലേക്കു പകർന്നുതരേണമേ. അങ്ങിനെ ഞങ്ങൾ പാപത്തെ ജയിച്ചു നിനക്കായി മാത്രം ജീവിക്കുവാൻ കൃപയരുളേണമേ.

ശനി. മർക്കോസ് 15: 42–47.

കർത്താവിന്റെ ശരീരം കുരിശിൽനിന്നിറക്കി വളരെ ഭയഭക്തിയോടെ സംസ്കരിക്കപ്പെട്ടു. ആ സമയത്തു കർത്താവിന്റെ ആത്മാവു് അനുതപിച്ച കള്ളന്റെ ആത്മാവോടുകൂടെ പറുദീസായിൽ (ലൂക്കോസ് 23:43) മരിച്ചവരോടു സുവിശേഷം അറിയിക്കയായിരുന്നു. (1 പത്രോസ് 4:6.) കർത്താവിന്റെ ബലിയുടെ ഫലങ്ങൾ ഭൂമിയിലും പ്രത്യക്ഷപ്പെട്ടുതുടങ്ങിയിരുന്നു. സന്നദ്രിൻസംഘത്തിലെ ഒരംഗമായിരുന്ന അരിമഥ്യയിലെ യോസേഫ് അന്നുവരെ യേശുവിന്റെ ഒരു രഹസ്യശിഷ്യൻ മാത്രമായിരുന്നു. (യോഹ. 19:38) ഇപ്പോൾ അദ്ദേഹം ധൈര്യസമേതം പുറത്തുവന്നു് കർത്താവിന്റെ ഭാഗത്തു നിലകൊള്ളുന്നു. കർത്താവിന്റെ കഷ്ടാനുഭവത്തിൽ ദർശിച്ച മഹത്വമാണു് അദ്ദേഹത്തെ ആകർഷിച്ചതെന്നുള്ളതിനു സംശയമില്ല. യോസേഫിന്റെ സാക്ഷ്യമായിരിക്കണം സന്നദ്രിൻസംഘത്തിലെ മറെറാരംഗമായ നിക്കോദിമോസിനെയും ആകർഷിച്ചതു്. മുമ്പൊരിക്കൽ യേശുവിനെ കാണുവാൻ രഹസ്യത്തിൽ രാത്രിയിൽ വന്ന നിക്കോദിമോസ് ഇപ്പോൾ നൂറു റാത്തൽ സുഗന്ധദ്രവ്യവുമായി വന്നു് യോസേഫിനോടുകൂടി ശവസംസ്കാരകർമ്മം നടത്തുന്നു. (യോഹ. 19:39.) കഷ്ടാനുഭവആഴ്ചയിലെ ശുശ്രൂഷകളിൽ പങ്കുകൊണ്ട നാം ഇനി ധൈര്യസമേതം കർത്താവിന്റെ സാക്ഷികളായി നിലകൊള്ളുമോ? നമ്മുടെ സാക്ഷ്യംമൂലം മററുള്ളവർ കർത്താവിങ്കലേക്കു് ആകർഷിക്കപ്പെടണം? കർത്താവേ, നിനക്കുവേണ്ടി യോഗ്യമായി സാക്ഷ്യം വഹിക്കുവാനും നിന്റെ കൊടിക്കീഴിൽ പാപത്തോടും തിന്മയോടും യുദ്ധംചെയ്യുവാനും നീ ഞങ്ങളെ സഹായിക്കേണമേ.

# ഓർത്തഡോക്സ് സഭകളുടെ കർത്തവ്യം

## അർമീനിയൻബിഷപ്പ് തിരുമേനി അനുസ്മരിപ്പിക്കുന്നു

(സ്വന്തം പ്രതിനിധി)

കോട്ടയം ഏപ്രിൽ 8

നൂററാണ്ടുകളായി ഓർത്തഡോക്സ്സഭകളിൽനിന്നും വിട്ടുപോയവരെ തിരിച്ചുകൊണ്ടുവരികയെന്നുള്ളതാണു് ഓർത്തഡോക്സുസഭകളുടെ ഇപ്പോഴത്തെ കർത്തവ്യമെന്നും സഭകൾ ആഭ്യന്തരമായും ബാഹ്യമായും ഐക്യത്തിൽ വരണമെന്നും അർമീനിയൻ ബിഷപ്പ് പൊളാഡിയൻതിരുമേനി പ്രസ്താവിച്ചിരിക്കുന്നു. ഇന്നലെ കാതോലിക്കേററരമനചാപ്പലിൽ വി.കുർബാനമദ്ധ്യേ തിരുമേനി പ്രസംഗിക്കുകയായിരുന്നു. തിരുമേനി തുടർന്നു:—

അർമീനിയൻസഭയുടേയും കാതോലിക്കാസിന്റെയും അഭിവാദനങ്ങൾ മലബാർ ഓർത്തഡോക്സ്സഭയ്ക്കും അതിന്റെ പരമാധികാരിയായ കാതോലിക്കാ ബാവാ തിരുമേനിയ്ക്കും അറിയിക്കുന്നതിനു എനിക്കനല്പമായ സന്തോഷമുണ്ടു്. അർമീനിയൻ സഭ ഒരു ദേശീയഓർത്തഡോക്സ് സഭയാണു്. ഇതുപോലെയുള്ള മററു ദേശീയഓർത്തഡോക്സു സഭകളാണു് ഈജിപ്തിലെ കോപ്ററിക് സഭയും എത്തിയോപ്യൻസഭയും നിങ്ങളുടെ മലബാർ ഓർത്തഡോക്സുസഭയും. നിങ്ങളുടെ ഈ സഭയിൽ വന്നു വി. കുർബാന അർപ്പിക്കുവാൻ സാധിച്ചതിൽ എനിക്കു അതിരററ ആനന്ദമുണ്ടു്. അതിന്റെ കാരണം നമ്മുടെ സഭകളുടെ വിശ്വാസൈക്യവും വിശ്വാസപ്രമാണത്തിലുള്ള വ്യത്യാസമില്ലായ്മയുമാണു്. രണ്ടു മാസക്കാലമായി യാത്രയായതുകൊണ്ടു കുരിശുവരയ്ക്കുന്ന ആളുകളെ ഞാൻ കാണാതിരിക്കുകയായിരുന്നു.

ക്രൈസ്തവലോകത്തെ പൊതുവെ മൂന്നായി തിരിക്കാവുന്നതാണു്. ഒന്നാമതു റോമൻകത്തോലിക്കാസഭ. ഇതു ലോകമൊട്ടാകെ വ്യാപിച്ചുകിടക്കുന്നു. രണ്ടാമത്തെ വകുപ്പു് പ്രോട്ടസ്റ്റന്റുവിഭാഗമാണു്. ഇവരും ലോകവ്യാപകമായി കാണപ്പെടുന്നു. മൂന്നാമത്തെ വിഭാഗമാണു് ഓർത്തഡോക്സ്സഭകൾ. ഇതിൽപ്പെട്ട റഷ്യൻ ഓർത്തഡോക്സ്സഭയും, ഗ്രീക്കു ഓർത്തഡോക്സ്സഭയും വലിയ ഓർത്തഡോക്സുസഭകളുടെ കൂട്ടത്തിലും ആദ്യം ഞാൻ സൂചിപ്പിച്ചസഭകൾ

# തെക്കും വടക്കും കൂടിച്ചേരുന്ന സമ്മോഹനരംഗം

## തൃശ്ശൂർ വിദ്യാർത്ഥി സമ്മേളനത്തിൻെറ പ്രാധാന്യം

പി. പി. വക്കി.

നമ്മുടെ സഭയിൽ വിദ്യാർത്ഥികൾക്കുള്ള ആദ്ധ്യാത്മിക പ്രസ്ഥാനമാണല്ലോസ്റ്റുഡൻറു മൂവ്മെൻറ്. ഈ പ്രസ്ഥാനം സമാരംഭിച്ചിട്ട് 49 വർഷമായിരിക്കുന്നു. സഭയിലെ ഉന്നതന്മാരായ അനേകർക്ക്—തിരുമേനിമാർ, നേതാക്കന്മാർ, പട്ടക്കാർ ആദിയായ അനേകർക്ക്—സഭാസേവനത്തിനുള്ള പ്രചോദനം ലഭിച്ചിട്ടുള്ളതു ഈ പ്രസ്ഥാനത്തിൽ നിന്നാണ്. വടക്കും തെക്കുമുള്ള എത്രയോ യുവാക്കളെയാണ് ഈ പ്രസ്ഥാനം ഓരോ കാലങ്ങളിലായി ആകർഷിച്ചിട്ടുള്ളതു്!

ഇക്കൊല്ലത്തെ കോൺഫറൻസ് തൃശ്ശൂർ വച്ചാണല്ലോ നടക്കുന്നതു്. കേരളത്തിൻെറ സംസ്കാരിക കേന്ദ്രമായി വളർന്നു പരിലസിച്ചുകൊണ്ടിരിക്കുന്ന ഒരു വലിയ പട്ടണമാണു തൃശ്ശൂർ. പഴയ കൊച്ചിയിലെ പ്രതാപശാലിയായിരുന്ന ശക്തൻതമ്പുരാൻ പടുത്തുയർത്തിയ ഒരുപട്ടണം. വൊറിനറികോളജുൾപ്പെടെ പല കോളജുകളും, എം. ടി. ഐ, രാമവർമ്മ, ഇടങ്ങിയ അനേകം എഞ്ചിനിയറിങ്ങ് സ്ഥാപനങ്ങളും വ്യവസായശാലകളും കൊണ്ട് നിറഞ്ഞ ഒരു പട്ടണം വിശേഷിച്ചു ഒരു കത്തോലിക്ക കേന്ദ്രവും. ഈ സ്ഥലത്തുവച്ചു് നടക്കുന്ന കോൺഫറസിനെ വിജയിപ്പിക്കേണ്ടതു സഭയിലെ യുവാക്കളുടെ കടമയാണ്.

നമ്മുടെ സമുദായത്തിലെമഹാരഥപ്രമുഖന്മാരിലൊരാളായിരുന്ന ശ്രീ. എം. എ. ചാക്കോയുടെ പാവന സ്മരണകൾ തങ്ങിനിൽക്കുന്ന കോൺഫറൻസ് കേന്ദ്രവും പരിസരങ്ങളും ഇൻഡ്യൻ ഓത്തഡോക്സ് യുവജനങ്ങൾക്ക് സഭാ സ്നേഹവും സേവനോത്സുഖ്യവും നൽകാതിരിക്കയില്ല. ആ ഗംഭീര പുരുഷകേസരിയുടെ സിരകളിലും സമുദായാഭിമാനവും സേവനതീഷ്ണതയും നിറഞ്ഞൊഴുകയായിരുന്നു എന്ന് അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ളവൎക്കു സാക്ഷിക്കുവാൻ കഴിയും. അദ്ദേഹത്തിൻെറ പുത്രൻ, ഡോക്ടർ ചാക്കോജോർജു ഇന്ന് തൃശ്ശൂർ പട്ടണത്തിലെ എല്ലാ നല്ല പൊതുകാര്യങ്ങളുടെയും നട്ടനായകത്വം വഹിക്കുന്നു. പ്രശസ്തനായ പിതാവിൻെറ പാരമ്പര്യം പുലർത്തുന്ന ധർമ്മനിരതനായ പ്രശസ്ത പുത്രൻ! അദ്ദേഹത്തിൻെറ ധർമ്മാശു പത്രി, "ഗീതജ്ഞലി" ദൈവതിരുനാമമഹത്വത്തിന്നായി ഉയർന്നുവരുന്നു. പ്രശാന്തനായ പൗലോസ് ജഡ്ജി, കർമ്മധീരനായ ഡോക്ടർ ചീരൻവറുഗീസ്, പ്രൊ. കെ. സി. പീറർ, ഡോക്ടർ ചുമ്മാർ ആദിയായവരുടെ സാന്നിദ്ധ്യസഹകരണങ്ങൾ കോൺഫറൻസിനു ഉത്തേജനമായിരിക്കും.

സമുദായക്കേസിൻെറ ദുർഗ്രഹമായ വിധിയിൽ വിജയാഹ്ലാദം കൊ

---

ചെറിയ ഓത്തഡോക്സ് സഭകളുടെ കൂട്ടത്തിലും ഉൾപ്പെടുന്നു. ചെറിയ പൗരസ്ത്യഓത്തഡോക്സു സഭകളിൽ മൊത്തം 150 ലക്ഷം ജനങ്ങളുണ്ടു്? യഥാർത്ഥത്തിൽ എണ്ണമല്ല പിന്നെയോ ക്രിസ്തീയജീവിതചൈതന്യനിർഭരമായ ആത്മാവാണ് സുപ്രധാനം. ഈ ഓത്തഡോക്സ്സഭകൾ എല്ലാംതന്നെ വിശ്വാസത്തിൽ ഐക്യമുള്ളവരാണ്. ശതാബ്ദങ്ങളായി പീഡനങ്ങൾക്കും കഷ്ടതകൾക്കും വിധേയരായ ഓത്തഡോക്സ്സഭകൾ ഇന്നുമവരുടെ പരിപാവനമായ വിശ്വാസാചാരങ്ങൾ കാത്തുസൂക്ഷിച്ചുവരുന്നു. ശതാബ്ദങ്ങളായി അതതു കാലങ്ങളിൽ അനേകർ ഈ ഓത്തഡോക്സുസഭകളിൽനിന്നു വേർപിരിഞ്ഞുപോയിട്ടുണ്ടു്. അവരെയെല്ലാം ഈ മൂലസഭകളിലേക്കു കൊണ്ടുവരിക എന്നുള്ളതാണ് ഇപ്പോഴത്തെ നമ്മുടെ പ്രധാനകർത്തവ്യം.

നമ്മുക്ക് ആഭ്യന്തരമായും ബാഹ്യമായും ഐക്യമുണ്ടാകണം. നമ്മുടെ ചുററും ക്രിസ്ത്യേതരരായിജീവിക്കുന്നവരെ നാം നമ്മുടെ ക്രിസ്തീയജീവിതത്തിൻെറ വെളിച്ചംമൂലം ആകർഷിക്കണം. മലബാർ ഓത്തഡോക്സുസഭയ്ക്കു് ഇപ്പോൾ ലഭിച്ചിരിക്കുന്ന സുവർണ്ണാവസരം നിങ്ങൾ പാഴാക്കരുതു്. നമ്മുടെ പൂർവ്വീകന്മാർ സുവിശേഷവേലയിൽ എല്ലാം ത്യജിച്ചു പങ്കുകൊണ്ടിരുന്നു. ഞങ്ങളുടെ സഭ ഓർക്കുന്ന(Gregory the Illuminator) (പ്രകാശിപ്പിക്കുന്ന ഗ്രിഗറി) (അദ്ദേഹത്തിൻെറ ഓർമ്മ ഞങ്ങളുടെ കലണ്ടറനുസരിച്ചു ഇന്നലെയായിരുന്നു) എന്ന പിതാവു വലിയ ഒരു സുവിശേഷകനായിരുന്നു.

നമ്മുടെ സഭകൾ തമ്മിൽ കൂടുതൽ ഐക്യവും സമ്പക്കവും ഉണ്ടാകണം. ഞങ്ങളുടെ ഈ സന്ദർശനം അതിനുപകരിച്ചേക്കും. ഇവിടെനിന്നും ബിഷപ്പന്മാരും പട്ടക്കാരും അർമ്മീനിയൻസഭ സന്ദർശിക്കണം. ഫാദർ ഫിലിപ്പോസ് മുഖാന്തിരം ഞങ്ങളെ ക്ഷണിച്ചതിനു ബാവാതിരുമേനിയോടു ഞങ്ങൾക്കു വളരെ നന്ദിയുണ്ടു്. മലബാർ ഓത്തഡോക്സുസഭയ്ക്കും ലോകത്തിലെ എല്ലാസഭകൾക്കും ജനങ്ങൾക്കും ഞങ്ങൾ മംഗളം പ്രാർത്ഥിക്കുന്നു.

### അർമ്മീനിയൻകുർബാന

അർമ്മീനിയൻബിഷപ്പ് പൊളാഡിയൻ തിരുമേനി കാതോലിക്കേററു് അരമനയിൽ കുർബാനയർപ്പിക്കുമെന്നു നേരത്തെ പരസ്യപ്പെടുത്തിയതുമൂലം ഒരു നല്ല ജനക്കൂട്ടം എത്തിയിട്ടുണ്ടായിരുന്നു. ഏതാണ്ടു 9 മണിയോടുകൂടി ബിഷപ്പും ഒരു പട്ടക്കാരനും ശെമ്മാശനും ഇവിടെയുള്ള മററു ശുശ്രൂഷകരും ചേർന്ന് ഒരു ഘോഷയാത്രയായിട്ടാണ് ചാപ്പലിലേക്കു വന്നുകയറിയതു്. കുർബാന തുടങ്ങുന്നതിനുമുമ്പു ബിഷപ്പുംശുശ്രൂഷകരുംകൂടിഹൈക്കലായുടെ പടിഞ്ഞാറെ അററംവരെവന്നു, കുർബാനയ്ക്കുപയോഗിക്കുന്ന അപ്പവീഞ്ഞുകൾ ആദ്യം ചെറിയ ത്രോണോസുകളിൽ ഒന്നിൽവച്ചശേഷം കുറെക്കഴിഞ്ഞു അതവിടെനിന്നും എടുത്തു പ്രധാനത്രോണോസിൽ വച്ചു ആരാധന തുടർന്നു. അതുപോലെതന്നെ തിരുശരീരരക്തങ്ങൾ ഒന്നിച്ചു് എടുത്തുകൊണ്ടല്ല പടിഞ്ഞാറോട്ടു വരുന്നതു്. രണ്ടു പ്രാവശ്യം ശരീരവും രക്തവും വഹിച്ചു കൊണ്ടുവരുന്നു. കുർബാനകഴിഞ്ഞു വി. വേദപുസ്തകം വായിക്കുന്നതോടുകൂടി ആരാധന അവസാനിക്കുന്നു. കൈമുത്തുസമയത്തു അർമ്മീനിയൻ വേദപുസ്തകവും മുത്തണം. ഗാനാത്മകതയുള്ള അർമ്മീനിയൻ ആരാധന തികച്ചുംആകർഷകമായിരുന്നു.

കാതോലിക്കാബാവാതിരുമേനിയും മാർ ഈവാനിയോസ്, മാർ പീലക്സിനോസ് എന്നീ തിരുമേനിമാരും മദ്ബഹായിൽ ഉണ്ടായിരുന്നു.

ളുന്ന ഒരു വിഭാഗം യുവാക്കൾ ഈ വടക്കൻ ഭാഗങ്ങളിൽ ഉണ്ട്. കേസ്സിൻെറ തോൽവി സമുദായത്തിൻെറ ധാമ്മികാടിസ്ഥാനത്തെ തെല്ലും സ്പർശിക്കയില്ലെന്നും, കേസ്സിനു എന്തു സംഭവിച്ചാലും തങ്ങൾ അടിയുറച്ച കാതോലിക്കി ഭക്തരാണെന്നും, ആ പൗരസ്ത്യസിംഹാസനപ്പതാകയുടെ തണലിൽ ചുണയും ചൊടിയും ക്രൈസ്തവ ചൈതന്യവുമുള്ള യുവാക്കളായി അണിനിരന്നു മുമ്പോട്ടു തന്നെ മാർച്ച് ചെയ്യുമെന്നും കേരളത്തിൻെറ ഹൃദയസ്ഥാനമായ ഈ തൃശ്ശൂർ നിന്നുകൊണ്ട് ഉച്ചൈസ്തരം ഉൽഘോഷിക്കേണ്ടതാണ്. തെക്കൻ ഇടവകകളിലെ യുവവിദ്യാത്ഥികൾ ധാരാളമായി ഈ സമ്മേളനത്തിനുവന്നു ചേരണം. ഇന്നു യാത്രാസൗകര്യങ്ങൾ നിരവധിയാണു. യാത്രാസൗകര്യങ്ങൾ വിരളമായിരുന്ന മുൻകാലത്തു, കുന്നംകുളം തൃശ്ശൂർ, അയ്യമ്പിള്ളി, തൃപ്പൂണിത്തുറ ആദിയായ സ്ഥലങ്ങളിൽ നിന്ന് വിദ്യാത്ഥികൾ നടന്നും, കമ്പനി വള്ളങ്ങളിലുമായി തെക്കോട്ട് കോൺഫറൻസുകൾക്കുപോയ ആ പഴയ കഥകൾ ഇന്നത്തെ യുവാക്കൾക്കു ഉത്സാഹവും ഉന്മേഷവും ജനിപ്പിക്കേണ്ടതാണു.

കുന്നംകുളങ്ങര, ഓത്തഡോക്സ്സഭയുടെ ഒരു ശക്തികേന്ദ്രമാണ്. അവിസ്മരണീയരായ രണ്ട് അഭിവന്ദ്യ തിരുമേനിമാരെ ഈ പുരാതന സഭയ്ക്കു പ്രദാനം ചെയ്തതു കുന്നംകുളമാണു. പുലിക്കോട്ടെ ആ തിരുമേനിമാർ മലങ്കരസഭയുടെ മണിവിളക്കുകളായിരുന്നു. അവരുടെ തൃച്ചേവടികളെ പ്രതിദിനം സ്മരിക്കുന്ന കുന്നംകുളം ഓത്തഡോക്സ് സഭാംഗങ്ങൾ എന്നും സഭാ കാര്യങ്ങളിൽ അതീവ തീഷ്ണത പ്രദർശിപ്പിച്ചിട്ടുണ്ട്. ത്രിശ്ശിവപേരുർ വച്ച് നടക്കുന്ന ഇക്കൊല്ലത്തെ വിദ്യാത്ഥി കോൺഫറൻസിൽ കുന്നംകുളങ്ങരയിലെ യോഗ്യന്മാരായ യുവാക്കൾ ധാരാളമായി പങ്കെടുക്കണം. മലങ്കരസഭയ്ക്ക് ഏതവസരത്തിലും, വിശിഷ്യാ ആപൽഘട്ടങ്ങളിൽ കുന്നംകുളത്തുകാർ ആശ്വാസവും ആവേശവും നൽകിയിട്ടുണ്ടു. ഇത്തവണത്തെ വിദ്യാത്ഥി സമ്മേളനം കുന്നംകുളത്തുള്ള സിറിയൻ യുവാക്കളുടെ വിജയമായിരിക്കണം. തൃശ്ശൂർ സമ്മേളനം തെക്കും വടക്കും കൂടിച്ചേരുന്ന ഒരു സമ്മനോഹര രംഗമായി വിജയിക്കട്ടെ എന്നാ ആശംസിക്കുന്നു.

## തിരുമേനിമാരുടെ പ്രോഗ്രാം

ഓർത്തഡോക്സ് സഭയിലെ തിരുമേനിമാർ ഹാശാ ആഴ്ച്ചയിൽ താഴെപ്പറയുന്ന പള്ളികളിൽ താമസിച്ചു ശുശ്രൂഷകൾ നടത്തുന്നതാണ്. മാർ തീമോത്ത്യോസ് തിരുമേനി എറണാകുളം പള്ളി, മാർ ഗ്രീഗോറിയോസ് തിരുമേനി കോട്ടയം കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ, മാർ തേവോദോസ്യോസ് തിരുമേനി കോയമ്പത്തൂർ ഓത്തഡോക്സ് സുറിയാനിപ്പള്ളി, മാർ ദീവന്നാസ്യോസ് തിരുമേനി വളഞ്ഞവട്ടം സെൻറുമേരീസ് സുറിയാനിപ്പള്ളി, മാർ ഒസ്താത്യോസ് തിരുമേനി തൃശ്ശൂർ സുറിയാനിപ്പള്ളി, മാർ ഈവാനിയോസ് തിരുമേനി പുതുപ്പള്ളി വലിയപള്ളി, മാർ അത്താനാസ്യോസ് തിരുമേനി തലവടി പടിഞ്ഞാറേപ്പള്ളി, മാർ പീലക്സീനോസ് തിരുമേനി ബോംബേ സുറിയാനിപ്പള്ളി, മാർ കൂറിലോസ് തിരുമേനി തോനയ്ക്കാട്ടു സുറിയാനിപ്പള്ളി.

## ഓർമ്മപ്പെരുന്നാൾ

കാലംചെയ്ത പുത്തൻകവു മാർ പീലക്സിനോസ് തിരുമേനിയുടെ 6—ാമതു ചരമവാർഷികം ഏപ്രിൽ 29, 30 എന്നീ തീയതികളിൽ നടത്തപ്പെടുന്നതാണ്.

---

# ചർച്ചുവീക്കിലി

### പത്രാധിപസമിതി

റവ. ഡോ. കെ. സി. ജോസഫ് എം. ഏ. ടി. എച്ച്. ഡി.
റവ. ഫാദർ സി. ഏ. ഏബ്രഹാം എം. ഏ. ബി. ഡി.
ബിലിററു്

ശ്രീ പോൾ വറുഗീസ് ബി. ഏ. ബി. ഡി.
,, എൻ. എം. ഏബ്രഹാം ബി. ഏ..
,, എം. തൊമ്മൻ ബി. ഏ.
,, കെ. വി. മാമ്മൻ ബി. ഏ.

ചർച്ചുവീക്കിലിയിൽ ചേക്കുന്നതിനുള്ള ലേഖനങ്ങൾ എം. തൊമ്മൻ ഫെലോഷിപ്പ് ഹൌസ് യു. സി. കോളജ്, ആലുവാ എന്ന മേൽവിലാസത്തിലും ആഫീസുസംബന്ധമായ എല്ലാ എഴുത്തുകുത്തുകളും മണിയോർഡറുകളും മാനേജർ ചർച്ചുവീക്കിലി കോട്ടയം എന്ന മേൽവിലാസത്തിലും അയച്ചിരിക്കണം.

മാനേജർ

---

# വിവിധവാർത്തകൾ

ഇംഗ്ളണ്ടിൽ സൺഡേസ്കൂളുകൾ ശനിയാഴ്ചതോറും നടത്തണമെന്നൊരു നിർദ്ദേശം റോച്ചസ്റ്ററിലെ ബിഷപ്പ് "റോച്ചസ്റ്റർ റിവ്യൂ" എന്ന പത്രത്തിൽക്കൂടി പുറപ്പെടുവിച്ചിരിക്കുന്നു. അദ്ധ്യാപകന്മാരുടെ കുറവിനെപ്പററി പരാമർശിച്ചശേഷം അദ്ദേഹം ജനങ്ങളുടെ മാറിയ ജീവിതരീതിയെപ്പററി പറഞ്ഞിരിക്കുന്നു.

ഇംഗ്ളീഷുകാർ ഞായറാഴ്ച ഉച്ചകഴിഞ്ഞു് സകുടുംബം വിനോദയാത്രകൾക്കും, കടൽതീരസവാരിക്കും, സന്ദർശനങ്ങൾക്കും പോകുന്നതുകൊണ്ട് സൺഡേസ്കൂൾ പഠിക്കാനാളില്ല. ഇതിനൊന്നും പോകാത്ത കുടുംബങ്ങൾ അവരുടെ "വിശുദ്ധ ഉച്ചഭക്ഷണം" വൈകുന്നേരംവരെ ദീർഘിപ്പിക്കുന്നവരത്രെ. അതുകൊണ്ടാണ് സൺഡേസ്കൂൾ സാററർഡേസ്കൂളാക്കുന്നതിനദ്ദേഹം ആലോചിക്കുന്നതു്.

കേരളത്തിലെ ക്രൈസ്തവസഭകൾക്കെല്ലാം തന്നെ സൺഡേസ്കൂളുകൾ ഉണ്ടെന്നു പറയാം. എന്നാൽ ഒ

(ശേഷം 14–ാംപേജിൽ)

# മലബാർ ക്രൈസ്തവാശ്രമം

ക്രൈസ്തവസഭയുടെ മൗലികമായ ധർമ്മം ക്രിസ്തുവിന്റെ മനുഷ്യാവതാരോദ്ദേശം നിർവഹിക്കുക എന്നുള്ളതാണു്. ഭൗമികനായ മനുഷ്യനെ ദൈവികനാക്കുന്നതിനു് ക്രിസ്തു മനുഷ്യനായി അവതരിച്ചു. ബേതലഹേം മുതൽ കാൽവറിവരെയും അതിനപ്പുറവും യാത്രയിലും വിശ്രമത്തിലും ബന്ധനത്തിലും മരണത്തിലും ദിവ്യോപദേശങ്ങളാലും പുണ്യപ്രവൃത്തികളാലും മശിഹാ മനുഷ്യലോകത്തിന്റെ ഉദ്ധാരണത്തിനുവേണ്ടി വിശ്രമരഹിതമായി പരിശ്രമിച്ചു. സ്വശിഷ്യന്മാരുടെ പാദങ്ങൾ കഴുകി മാതൃകാപരമായി പ്രവർത്തിച്ചും നല്ല ശമരിയാക്കാരൻ, ദരിദ്രനായ ലാസർ–"ഈ ചെറിയവരിൽ ഒരുവനു ചെയ്തതു് എനിക്കു ചെയ്തു" എന്നു വിധി കല്പിക്കുന്ന പുനരാഗമനരംഗം തുടങ്ങിയ ദൃഷ്ടാന്തങ്ങൾ അരുളിയും യേശുതമ്പുരാൻ സേവനത്തിന്റെ മാഹാത്മ്യം പ്രസ്പഷ്ടമാക്കി. ക്രിസ്തുശിഷ്യനായ മാർത്തോമ്മായാൽ സംസ്ഥാപിതമായ മലങ്കരസഭയ്ക്കു് വിവിധകാര്യങ്ങളിൽ പ്രശംസയ്ക്കവകാശമുണ്ടെങ്കിലും "സ്നേഹത്താൽ പരസ്പരം സേവിപ്പിൻ" എന്നുള്ള പരമമായ ക്രൈസ്തവധർമ്മം പാലിക്കുന്ന വിഷയത്തിൽ ഇതുവരെയും വേണ്ട വിധത്തിലുള്ള താല്പര്യം പ്രകടിപ്പിക്കുവാൻ സാധിച്ചില്ലെന്നുള്ളതു് അക്ഷന്തവ്യമായ ഒരപരാധം തന്നെയാണു്.

മലങ്കര ഓർത്തഡോക്സ് സഭ പല പല പരിവർത്തന പ്രതിസന്ധിഘട്ടങ്ങളിൽ കൂടിയും, അഗ്നിപരീക്ഷണങ്ങളിൽക്കൂടിയും കടന്നിട്ടും ഒരു കെടാവിളക്കായിത്തന്നെ ഇന്നും സ്ഥിതി ചെയ്യുന്നതു്, ഭാരതത്തിന്റെ ആദ്ധ്യാത്മീകരണത്തിൽ ഒരു മഹത്തായ പങ്കു് നിർവഹിപ്പാനാണെന്നു് നമുക്കു് വിശ്വസിക്കാവുന്നതാണു്. കേരളസംസ്ഥാനത്തിന്റെ ആവിർഭാവത്തോടുകൂടി മാർത്തോമ്മാശ്ലീഹായുടെ സഭ അതിന്റെ സ്വന്തത്തിലേക്കു് വന്നിരിക്കുകയാണു്. മലബാർ ഭദ്രാസനം ഉടലെടുത്തതുമുതൽ പരിശുദ്ധസഭ ഒരു അഖിലഭാരതവീക്ഷണത്തോടുകൂടി ആദ്ധ്യാത്മീയമായും സാമൂഹ്യമായും, സാംസ്കാരികമായും സേവനം അനുഷ്ഠിപ്പാനുള്ള ഒരു പുതിയ പന്ഥാവു് വെട്ടിത്തുറന്നു കഴിഞ്ഞു. മലങ്കരയിലെ മിഷ്യനറിപ്രവീണനായ മാർ പത്രോസ് ഒസ്താത്തിയോസ് തിരുമനസ്സിലെ ഭരണസാരഥ്യത്തിൽ മലബാർ ഇടവക വന്നിരിക്കുന്നതുതന്നെ ദൈവനിശ്ചയവും, ഭാവിശ്രേയ: പിശുനശകുനവുമാണു്. തിരുവിതാംകൂർ കൊച്ചിയുടെ സങ്കുചിതമായ വലയത്തിൽ നിന്നു് ഒരു വിശാലവീക്ഷണത്തോടുകൂടി മലങ്കരസഭയുടെ ശ്രദ്ധയെ മലബാറിലേക്കും, തദ്വാരാ ഭാരതത്തിന്റെ നാനാഭാഗങ്ങളിലേക്കും തിരിക്കുവാനുള്ള ഒരവസരമാണിതു്. മലബാറിന്റെ സാമൂഹ്യ, സംസ്കാരികോദ്ധാരണവിഷയത്തിൽ നമ്മുടെ സഭയ്ക്കു് അതിപ്രധാനമായ കർത്തവ്യമുണ്ടു്. ആതുരശാലകൾ, അനാഥമന്ദിരങ്ങൾ ആശുപത്രികൾ, ആശ്രമങ്ങൾ, വിദ്യാഭ്യാസസ്ഥാപനങ്ങൾ, ആദിയായ കാര്യങ്ങളിൽ നമ്മുടെ സത്വരശ്രദ്ധ പതിയേണ്ടതു് അത്യപേക്ഷണീയമായ കർത്തവ്യമാണെന്നുള്ള ചിന്താഗതിയുടെ ഫലമായിട്ടാണു് 'മലബാർ ക്രൈസ്തവാശ്രമം' എന്ന ആശയം ഉടലെടുത്തിരിക്കുന്നതു്.

മദ്ധ്യമലബാറിൽ ചുങ്കത്തറ എന്ന സ്ഥലത്തു് ഒരു ആശുപത്രിയും, ഒരു വിദ്യാലയവും, കാലം ചെയ്ത മാർ പീലക്സിനോസ് തിരുമനസ്സിലെ മഹനീയനാമത്തിൽ സംസ്ഥാപിക്കുന്നതിനായി പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ ശ്രീ. കെ. ററി. ജോസഫ് ബി. എ., പത്തു് ഏക്കർ സ്ഥലം പരിശുദ്ധ കാതോലിക്കാ സിംഹാസനത്തിലേക്കു് സംഭാവന ചെയ്തിട്ടുണ്ടു്. ഈ സംഭാവന "കടന്നുവന്നു ഞങ്ങളെ സഹായിപ്പിൻ" എന്നുള്ള മലബാറിന്റെ ഒരാഹ്വാനമായി പരിഗണിച്ചു് അതിന്റെ പ്രവർത്തനത്തെയും, പുരോഗമനസാദ്ധ്യതകളേയും കുറിച്ചു് ആലോചിപ്പാൻ ദാനിയേൽ മാർ പീലക്സിനോസ് തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ വിവിധ ഇടവകകളിൽനിന്നുള്ള സമുദായാംഗങ്ങളുടെ ഒരു യോഗം ഈ മാർച്ചുമാസം 23–ാംനു- ബഥേൽ (ചെങ്ങന്നൂർ) അരമനയിൽവച്ചു് കൂടുകയുണ്ടായി. ആ യോഗത്തിൽ മലബാറിൽ പ്രസ്തുത സ്ഥലത്തു് "മലബാർ ക്രൈസ്തവാശ്രമം" എന്ന അഭിധാനത്തിൽ ഒരാശ്രമം സ്ഥാപിക്കുന്നതിനും, ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ യശ:ശരീരനായ കൊച്ചുതിരുമേനിയുടെ സ്മാരകമായി ഒരു ഹൈസ്കൂളും ആശുപത്രിയും നടക്കത്തക്കവണ്ണം വേണ്ട നടപടികൾ എത്രയും വേഗം കൈക്കൊള്ളുന്നതിനും തീരുമാനിച്ചു. ഈ ആവശ്യത്തിലേക്കു് 15000 രൂപയോളം സഭാസ്നേഹികളിൽനിന്നും രണ്ടുമാസത്തിനകം പിരിച്ചെടുക്കുന്നതിനു് പദ്ധതി തയ്യാറാക്കി. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി അദ്ധ്യക്ഷനായും, ശ്രീ. ററി. ററി. ജേക്കബ് ബി. എ., (റിട്ട, ഹെ

സീൽദാർ) ട്രഷററായും, പി. എസ്. ശമുവേൽശെമ്മാശൻ സെക്രട്ടറിയായും പതിനൊന്നു് അംഗങ്ങളുള്ള ഒരു പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു. ആശ്രമത്തിന്റെ ശിലാസ്ഥാപനം 1957 ഏപ്രിൽ 23–ാം തീയതി (മേടം 10) നിർവഹിക്കണമെന്നും തീരുമാനിച്ചു. പ്രസ്തുത ദിവസം കാലം ചെയ്ത തിരുമേനിയുടെ 6–ാം ചരമവാർഷികദിനമാണെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണു്.

പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഈ പ്രസ്ഥാനത്തെ സന്തോഷസമേതം അനുവദിച്ചു് ആശിർവദിച്ചിട്ടുള്ളതാകുന്നു. അഭിവന്ദ്യതിരുമേനിമാർ ഈ ഉദ്യമത്തെ അനുഗ്രഹിച്ചിട്ടുമുണ്ടു്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ടു് ആശുപത്രിയുടെ സ്ഥാപനത്തിനായി 1000 രൂപാ സംഭാവന ചെയ്യാമെന്നു് വാഗ്ദാനം ചെയ്തിട്ടുമുണ്ടു്. പ്രാരംഭാലോചനകൾക്കായി ബഥേലിൽ സമ്മേളിച്ച സമുദായാംഗങ്ങൾ പ്രോത്സാഹജനകമാംവണ്ണം സംഭാവനകളും, വാഗ്ദാനങ്ങളും നൽകിയിട്ടുണ്ടു്.

കാതോലിക്കാസിംഹാസനത്തിന്റെ ഉടമസ്ഥതയിൽ, കാലം ചെയ്ത കൊച്ചുതിരുമേനിയുടെ സ്മാരകമായി, മലബാറിൽ സമാരംഭിക്കുവാൻ പോകുന്ന ഈ പ്രസ്ഥാനത്തിനു സുവിശേഷതല്പരരും, സാമൂഹ്യോദ്ധാരണോത്സുകരും സഭാസ്നേഹികളുമായ ഏവരും ഉദാരമായ സംഭാവനകൾ നൽകി ഈ സദുദ്യമത്തെ പ്രോത്സാഹിപ്പിക്കണമെന്നു് അഭ്യർത്ഥിച്ചുകൊള്ളുന്നു. ഈ നൂതന പ്രസ്ഥാനത്തിനു ചെയ്യുന്ന സംഭാവന എത്ര ചെറുതാണെങ്കിലും കൃതജ്ഞതാപൂർവ്വം സ്വീകരിക്കുന്നതാണു്. സംഭാവനകൾ സെക്രട്ടറിയുടെ പേർക്കോ, ട്രഷറാർ ശ്രീ. റി. റി. ജേക്കബ് റിട്ട. തഹസീൽദാർ, തുമ്പമൺ എന്ന വിലാസത്തിലോ അയച്ചുകൊടുക്കണമെന്നഭ്യർത്ഥിക്കുന്നു.

സഭാസ്നേഹികളായ ഏവരും ഈ പ്രസ്ഥാനത്തിനുവേണ്ടി ആത്മാർത്ഥമായി പ്രാർത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

പി. എസ്സ്. ശമുവേൽ
ശെമ്മാശൻ
ബഥേൽ, ചെങ്ങന്നൂർ

---

# വിവിധവാർത്തകൾ

(12–ാം പേജ് തുടർച്ച)

നല്ല ശതമാനം കുട്ടികൾ അവരുടെ ആയുസ്സിൽ സൺഡേസ്കൂൾ എന്തെന്നുതന്നെ അറിയുന്നില്ല. ക്രൈസ്തവർക്കു പൊതുവേ ഞായറാഴ്ച ആചാരണത്തോടുള്ള ഭക്തി കുറവായി വരികയാണു്. സ്വസ്ഥതയില്ലാതെ അദ്ധ്വാനിച്ചിട്ടും ആർക്കും സ്വസ്ഥത ലഭിക്കുന്നില്ല.

## മാർപീലക്സിനോസ് തിരുമേനി

തുമ്പമൺഇടവകയുടെ മാർപീലക്സിനോസ് തിരുമേനി 11—ാംനു ബോംബെയ്ക്കു പോയിരിക്കുന്നു. ഹാശാആഴ്ച ബോംബെയിൽ ചെലവഴിച്ചശേഷം തിരുമേനി 23—ാംനു മലബാറിലെത്തി നിലമ്പൂരിലെ മലബാർ ക്രൈസ്തവാശ്രമത്തിന്റെ തറക്കല്ലിടീൽ നിർവ്വഹിക്കും. അനന്തരം തൃശ്ശൂർ വിദ്യാർത്ഥി കോൺഫറൻസിൽ സംബന്ധിച്ചശേഷം 29—ാംനു പുത്തൻകാവിൽ എത്തുന്നരിക്കും.

## മലബാറിൽ ശ്രദ്ധകേന്ദ്രീകരിക്കുന്നു

കേരളസംസ്ഥാനസ്ഥാപനത്തോടുകൂടി മലബാർഭദ്രാസനത്തിലെ ഓർത്തഡോക്സ് സഭാപ്രവർത്തനത്തിനു് ഒരു നവപ്രബുദ്ധതകൈവന്നിട്ടുണ്ടു്. മാർ ഒസ്താത്തിയോസു് തിരുമേനിയുടെ പ്രധാനമായും കാൽനടയായുള്ള സന്ദർശനപരിപാടികൾ, ഫാദർ എം. വി. ജോർജ്ജ് തുടങ്ങിയവരുടെ സന്ദർശനം, കൺവൻഷൻ, മലബാറിനെപ്പററിയുള്ള ലേഖനങ്ങൾ, മലബാർ ക്രൈസ്തവാശ്രമസ്ഥാപനം, മലബാർ ഭദ്രാസന വികസന ഫണ്ടു്, മലബാറിലെ വരാൻപോകുന്ന പാരീഷ്ടൂർ, കുടിയേറിപ്പാർത്തിരിക്കുന്ന ജനങ്ങളുടെ മതിലേൽകിളുത്ത മനോഭാവരാഹിത്യം എന്നിതെല്ലാം ജനപ്രബുദ്ധതയ്ക്കു സഹായിച്ചിട്ടുണ്ടു്. സഭയുടെ ഒന്നാകെയുള്ള ശ്രദ്ധയർഹിക്കേണ്ട ഒരു ഉണരുന്ന വിസ്തൃതമായ വയലാണു് മലബാർ.

## യുവജനസമാജവാർഷികം

തുമ്പമൺമെത്രാസന യുവജനസമാജവാർഷികം മെയ് 2–ാംനു തുമ്പമൺ വലിയപള്ളിയിൽവച്ചു നടത്തപ്പെടുന്നതാണു്. ഗെയിംസ്, കായികവും മാനസ്സികവുമായ മത്സരങ്ങൾ എന്നിവയും ഉണ്ടായിരിക്കും.

## ആചാര്യവിനോബഭാവെ

ഭൂദാനയജ്ഞപ്രസ്ഥാനത്തിന്റെ 'വായും തുണും മല്ലാനു'മായ ആചാര്യവിനോബജി ഏപ്രിൽ 18 മുതൽ കേരളത്തിൽ പര്യടനം നടത്തുകയാണു്. ക്രൈസ്തവമതത്തിന്റെ മൗലികമായ ചില തത്വങ്ങളെ മുറുകെപ്പിടിച്ചുകൊണ്ടു പ്രവർത്തിക്കുന്നന്ന ഒരു 'ക്രിസ്തുശിഷ്യനാ'ണു് വിനോബജി എന്നു പറയാവുന്നതാണു്. കേരളത്തിലെ അഭിവന്ദ്യബിഷപ്പന്മാർ വിനോബജിയുടെ പ്രസ്ഥാനത്തോടു പ്രസ്താവനമൂലം സന്മനോഭാവം പ്രകടിപ്പിച്ചിട്ടുണ്ടു്. ക്രൈസ്തവർക്കു ഈ പ്രസ്ഥാനത്തിൽ കൂടുതലായി പ്രവർത്തിക്കാവുന്നതാണു്. എല്ലാ രാഷ്ട്രീയകക്ഷികൾക്കും മതവിഭാഗങ്ങൾക്കും ഒരുപോലെ സ്വീകാര്യമായ മറെറാരു പ്രസ്ഥാനം ഇതുപോലെയില്ലെന്നുള്ളതും സ്മരണീയമാണു്.

## വിദ്യാർത്ഥിനി സമ്മേളനം

ഓർത്തഡോക്സ് സിറിയൻ വിമൻ സ്റ്റുഡൻറ്സ് കോൺഫറൻസിന്റെ 35–ാമതു വാർഷികം ഏപ്രിൽ 30 മുതൽ മെയ് 4 വരെ തിരുവല്ലാ തിരുമൂലപുരം ബാലികാമഠം ഹൈസ്കൂളിൽ വച്ചു നടത്തപ്പെടുന്നതാണു്. പ്രസിഡണ്ടു പ.കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടും, കോൺഫറൻസിന്റെ നായകന്മാരും പ്രസംഗകരുമായ നി. വ. ദി. ശ്രീ. മാർ തോവോദോസ്യോസ്, മാർ ഇവാനിയോസ്, മാർ കൂറിലോസ് എന്നീ തിരുമേനിമാരും റവ. ഫാദർ എൻ. ജി. കുര്യാക്കോസ്, റവ. ഫാദർ സി. റി. ഈപ്പൻ, റവ. ഡീക്കൻ പി. എസ് സാമുവേൽ, മെ പി.ജി. മാത്യൂസ്, സി. ഐ. നൈനാൻ, പോൾ വറുഗീസ്, കെ. എം. സഖറിയാ, മിസ്സസ്സ് അച്ചാമ്മമത്തായി, മിസസ്സ് അന്നമ്മവർക്കി, മിസ്സ് എലിസബേത്തു വറുഗീസ് എന്നിവരും നേതൃത്വം നൽകുന്നതായിരിക്കും. കോൺഫറൻസിലെ പ്രധാന പ്രസംഗകൻ റവ.ഫാദർ കെന്നത്തു ഷാർപ്പും (ഡൽഹി) കോൺഫറൻസ് ചാപ്ളെയിൻ റവ. ഫാദർ കുര്യാക്കോസും ആയിരിക്കും. മെയ് 3–ാംനു റിട്രീററു നടത്തപ്പെടും.

## യാത്രയയപ്പ്

സ്റ്റുഡൻറു് മൂവ്മെൻറു വാർഷികത്തിൽ സംബന്ധിക്കുന്നതിനു തൃശ്ശൂരിൽ എത്തുന്ന ഡൽഹി കേം

# THE LAND OF HAILE SELLASSIE

T. Paul Varughese

[This article, written by Mr· Paul Verghese, one of the members of the Editorial Board of The Church Weekly is reproduced from the S· C M. Paper "Aikya," Editor]

"Can the Ethiopian change his skin or the leopard his spots?" asks the old proverb. I do not know about the skin, which now is not as dark as some people picture it, but the country of Ethiopia has more than changed in the past twenty five years·

### Addis Ababa

Take the capital city for example· Thirty years ago, tnere was one car here, and that belonged to the Empress· But today, Churchil Road in Addis Ababa any time in the day can compete with Marine Drive in Bombay at rush hour. The streets are wide, smooth and clean. The centre of the city, the Haile Sellassie Square, reminds one of any western city of comparable size· Addis has six colleges, fifty-two schools (including ten secondary), ii hospitals and 6 clinics, a radio station, four first class hotels, four good movie theatres, YMCA, public libraries, Women's Welfare Associations' Rotary and other clubs, Red Cross, Boy Scouts Association. several cathedrals, and almost everything else that you would associate with any meteropolis in the East.

### Education

The most outstanding thing in Ethiopia today is Education· Till about fifteen years ago, there were few schools in the country outside of those run by the Church primarily to train the clergy. But today the country has more than 500 schools run by the Government and about a hundred private schools. Every village of any size can hope to get a school within the next ten years if it does not already have one.

It was only after the liberation of Ethiopia from the Italian Fascists that education began this amazingly rapid rate of progress· The Government found itself severely handicapped in 1942 by the fact that most of the educated men of the country had been made short work of by Il Duce's men during the six dark years of the occupation. It did not even have enough men to run the administration of the country·

So the higher schools began with foreign staff imported from Norway, Sweden, Germany, France, England, Canada and the U. S. English was adopted as the medium of instruction. The European and American teachers had to be paid salaries as high as Rupees 1800 a month in addition to their travelling expenses, and even then they were good enough only for the High Schools in Addis Ababa. What about the Elementary schools and schools in the provincial areas where white men found it hard to live?

The answer to this question came in 1947 when the first group of 28 Indian teachers arrived by two special planes in Addis Ababa on November 16· The writer was one of these, and the special audience which His Imperial Majesty Haile Sellassie I gave us an arrival was indicative of the significance that he attached to our coming.

Today there are about 300 foreign teachers from 17 different countries employed by the Ministry of Education, of whom more than 200 are Indian· It is true that they are not paid as high salaries as the Europern or American teachers, but no Indian teacher gets less than Rs· 800 in addition to house rent and free travelling to and from India every three years. The policy of the Government is to replace foreign teachers with Ethiopian personnel as and when they become available, since the 30-million-rupee education budget is already a burden on the revenue of the state, and further expansion is possible only through having a larger number of Ethiopian teachers to replace the expensive foreign personnel·

### Food and People

The Country with its 15 million population and vast untapped natural resources in an area more than four times the size of Great Britain and Ireland, has yet to develop itself to its full potential in industrial power and agricultural and commercial productivity. Most of the land is high plateau, fertile, cultivated with wheat, barley, maize, and the main Ethiopian food-grain, the millet-like Teff·

Though the people are mostly poor they have nevr known starvation as we in India have· The land produces more food than the people need, and wheat is exported· Besides, the numerous cattle-an estimated five times the human population–provide them with meat, milk and butter· The needs of the common man are still very few, though the city-dweller has begun to develop many of the luxury habits of the westerner. There are many gaps in the country, between the city of Addis Ababa and the still quaint ways of the villages were modern education has not yet penetrated, between the luxury loving rich and the ascetic poor, between the progressive younger generation and the orthodox older folk who frown on all this modernity, and between the ruling Amhara race and the thirty races who have very little contact with the Government.

### The Emperor

The momentum for all this progress comes from one mind and heart, that of His Imperial Majesty Haile Sellassie Ethiopia's wise and able Ruler. Small in stature, kind and dignified in appearance, the 64 year old Monarch is turly a great man—in fact one of the greatest living men of the ago· To talk to him for a few minutes is to receive a great inspiration the kind that people used to get when talking to

---

ബ്രിഡ്ജ് ബ്രദർഹുഡ് സുപ്പീരിയർ റവ. കെന്നത്ത് ഷാർപ്പിനു ഡൽഹിയിലെ സുറിയാനിക്രിസ്ത്യാനികൾ ഡൽഹി തീവണ്ടി സ്റ്റേഷനിൽ വച്ചു ഒരു യാത്രയയപ്പു നൽകുന്നതാണെന്നറിയുന്നു.

### ആലുവായിലെ ബൈബിൾ സ്കൂൾ

ഫെലോഷിപ്പ് ഹൌസിൽവച്ചു വർഷംപ്രതി ക്രിസ്തീയ അധ്യാപകന്മാർക്കുവേണ്ടി നടത്തിവരുന്ന ബൈബിൾ ക്ലാസ്സ് മെയ് 6-ാംനു- തിങ്കളാഴ്ച മുതൽ 18-ാംനു-ശനിയാഴ്ച വരെ ഉണ്ടായിരിക്കും. ഏപ്രിൽ 2º-ാംനു- ക്ലാസ്സ് ആരംഭിക്കുമെന്നാണു നേരത്തെ പ്രസിദ്ധപ്പെടുത്തിയിരുന്നതു്. ഇതു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ ശ്രീ. എം. തൊമ്മൻ ഫെലോഷിപ്പ് ഹൌസ് യു. സി. കോളജ് ആലുവായിൽനിന്നും ലഭിക്കുന്നതാണ്.

M. Reg No. 5268. Licence No. 498:



Gandhiji. A man of pra er, the Emperor is one whose life is ded icated to Jesus Christ, whose religion is not merely for state functions but a matter of personal discipleship. To work for him, as I have to do in close personal contact, is to develop an affection and loyalty which changes one's own personality. His self-less hard work for his people inspires admiration in all who know him, and there is not the smallest detail of administration or of the life of his people that does not interest him. He is the Chief Executive of the State, and deals with all the important state papers himself.

### India Visit

His Imperial Majesty's recent state visit to India was the beginning of a new chapter in Indo-Ethiopian relations. In every one of his public speeches on return to this country he has been speaking in the most glowing terms of India and her achievement in the past ten years. "seeing is believing, and you can't believe by merely hearing about it", said His Majesty in one of his recent speeches. He told me that he had gone to India with high expectations; but what he saw was above his expectations.

As has already been reported in the newspapers Birla Brothers have already signed an agreement with the Ethiopian Government regarding the establishment of acotton mill here. A military academy, it is understood, is soon to be opened here with Indian staff. Several other projects are undergoing negotiation, which should all lead to a much greater degree of cooperation between the peoples of Ethiopia and India.

### Difficulties

The Emperor has to work against the greatest odds. The people tend to be conservative and rather suspicious of all innovations, and to enlist their co-operation is a task which only the greatness of his moral stature is able to achieve. Half the people belong to the Orthodox Church of Ethiopia, established in the 4th century and until recently dominated by the Coptic Church of Egypt. It was on the Emperor's initiative that it has now attained a high measure of freedom, and has its own Archbishop and bishops. The Church has always been a powerful force in Ethiopia, and the story of how it withstood the onslaughts of Islam in the Middle Ages is an inspiring tale indeed. The people built monasteries on inaccessible cliffs and rocks, churches underground, and fought back the Arabs who came proselytising at the point of the sw ord. There is a very large monastery today, theo nly access to which is by a couple of ropes dropped by the monks, as it is ocated on a sheer rock of gigantic size.

### The Church and the Ministry

The Church owns a third of the land of the country, and has a clergy (including teachers and readers) whose number is estimated at more than a million. The whole tenor of the Church cannot be said to be progressive, and its influence is something that the modern ideas of the Emperor have to reckon with. One of His Majesty's great and wise ideas is to train up an educated and enlightened clergy, and for this purpose he has established a Theological School in Addis Ababa, which is now under the direction of an Indian Orthodox Deacon, Dr. K. M. Simon, who finds himself handicapped by lack of proper teaching staff and his inability to inspire intelligent young students in the school to choose the ordained ministry as their vocation. The school has now turned out to be nothing more than an ordinary secondary school, and very few from the school have actually gone into the clergy in all the past twelve years that it has been functioning. Even those whom the Government has sent to Orthodox Theological Institutions in Greece and Turkey have come back to assume secular vocations, perhaps because they connot adjust to the pattern of the Church.

### Lack of good leaders

The Emperor's greatest handicap is perhaps that there are not enough capable men among the older generation whom he can readily trust. This is one reason why he chooses to hold most of the executive power in his own hands. But he does a masterful job of the country's administration, and the only ones who complain are those who are hungry for power.

Ethiopia is indeed a bright spot in Africa. Most of the lustre comes from the keen mind and noble heart of Haile Sellassie, but the light seems to have been kindled in many of the hearts of the younger generation. Let us hope that they would carry the torch forward when he is gone, which we pray will not be for many more years to come.



Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.